# ക്രൈസ്തവ കാഹളം

സെപ്റ്റംബർ 2017



## എഴുപതുതികഞ്ഞ ഭാരതം

ബോബി ഏബ്രഹാം

എം. കെ. നാരായണമൂർത്തി

## യാക്കോബിന്റെ വഴി

തീർത്ഥാടനകുറിപ്പുകൾ

ഫാ. മാത്യു ചാർത്താക്കുഴിയിൽ







## ബേത് ദുഖ്റോനെ

ഫാ. ഷീൻ പാലക്കുഴി



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ജാഗരണത്തിലും വിശപ്പിലും ശുദ്ധതയിലും ജ്ഞാനത്തിലും ദീർഘക്ഷമയിലും ദയയിലും പരിശുദ്ധാത്മാവിലും നിഷ്കളങ്കസ്നേഹത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം

സെപ്റ്റംബർ 2017
വാല്യം 78 ലക്കം 9




# ഉള്ളടക്കം

## എഡിറ്റോറിയൽ

## പിതൃമൊഴി






**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4



# സ്പീക്കറും ഡപ്യൂട്ടി സ്പീക്കറും

കേരള നിയമസഭയുടെ സ്പീക്കർ ശ്രീ.എം.ശ്രീരാമകൃഷ്ണൻ പൊന്നാനി നിയമസഭാ സീറ്റിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ടയാളാണ്. ഡെപ്യൂട്ടി സ്പീക്കർ ശ്രീ.വി.ശശി ചിറയിൻകീഴ് നിയമസഭാ സീറ്റിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ടയാളാണ്. നമ്മുടെ രാജ്യത്തെ ഭരണഘടനയനുസരിച്ച് ഇവർക്ക് രണ്ടുപേർക്കും ഇപ്പോൾ അവർ ആയിരിക്കുന്നതിൽ നിന്ന് വ്യത്യസ്തമായ മത വിശ്വാസങ്ങൾ സ്വീകരിക്കുന്നതിന് സ്വാതന്ത്ര്യമുണ്ട്. എന്നാൽ തുടർ കാര്യങ്ങൾ ഇരുവർക്കും ഒരുപോലെയായിരിക്കില്ല. സ്പീക്കർക്ക് അദ്ദേഹത്തിന്റെ പദവിയും നിയമസഭാ അംഗത്വവും നിലനിൽക്കും. എന്നാൽ ഡപ്യൂട്ടി സ്പീക്കർക്ക് അവരണ്ടും നഷ്ടപ്പെടും. കേരളത്തിൽ നിന്ന് ഇരുപത് പേർ ലോകസഭയിലേക്ക് പോയിട്ടുണ്ട്. പക്ഷേ സ്പീക്കർ അനുഭവിക്കുന്ന ആനുകൂല്യം പതിനെട്ടുപേർക്കു ലഭിക്കുമ്പോൾ രണ്ട്പേർക്ക് ഡെപ്യൂട്ടി സ്പീക്കറുടെ അനുഭവമായിരിക്കും ഉണ്ടാവുക. നമ്മുടെ രാജ്യം മതേതരമാണെന്നു പറയുമ്പോൾ ഇങ്ങനെ ചില അസ്വാഭാവികതകൾ അവിടെയുണ്ട്. രാജ്യത്തെ പരമോന്നത നിയമനിർമ്മാണ സഭയായ ലോക്സഭയിലെ ഇരുപത് ശതമാനം അംഗങ്ങൾക്കുപോലും രാജ്യത്തെ ഭരണഘടന അനുശാസിക്കുന്ന സ്വാതന്ത്ര്യം ഉപയോഗിക്കുവാൻ കഴിയിന്നില്ലായെന്നു പറയുമ്പോൾ രാജ്യത്ത് ജനാധിപത്യവും മതേതരത്വവും നിലനിൽക്കുന്നുവെന്നുള്ളത് എങ്ങനെയാണ് നാം മനസിലാക്കേണ്ടത്. മതത്തിന്റെ പേരിലുള്ള വിവേചനം ഇന്നും നിലനിൽക്കുന്നു. നിയമനിർമ്മാണ സഭയിലെ അംഗങ്ങൾക്കുപോലും സ്ഥിതി ഇതാണെങ്കിൽ സാധാരണക്കാരുടെ കാര്യം എന്തായിരിക്കും.

രാജ്യം 70 വർഷങ്ങൾ പിന്നിടുന്നു എന്നു പറയുമ്പോൾ നമുക്ക് അഭിമാനിക്കുവാൻ ഏറെയുണ്ട്. എന്നാൽ അനീതി നിഴലിക്കുന്ന വിവേചനങ്ങൾ രാജ്യത്തിന്റെ ശോഭകെടുത്തിക്കളയുന്നു. ലോകരാജ്യങ്ങളുടെ മുന്നിൽ ഇന്ത്യയുടെ യശസ്സ് ഉയർന്നു നിൽക്കണം. നീതിയും നിയമവും ഇവിടെ പുലരണം. വളർന്നുവരുന്ന അന്യതാബോധം ആപൽക്കരമാണ്. എല്ലാവരും അഭിമാനത്തോടെ ത്രിവർണ്ണ പതാക ഉയർത്തിപ്പിടിക്കട്ടെ.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# സപ്തതിക്കുമപ്പുറം ഭാരതം

ഇന്ത്യ സ്വതന്ത്ര രാജ്യമായിട്ട് ഏഴുപതിറ്റാണ്ട് പിന്നിടുന്നു. എഴുപതിന് പിന്നിൽ സംഭവ ബഹുലമായ ചരിത്ര സംഭവങ്ങളും ചരിത്രസ്മാരകങ്ങളും അതിന് കാരണക്കാരായ ചരിത്ര പുരുഷന്മാരും മഹതികളുമെല്ലാം ഈ മഹാരാജ്യത്തിന്റെ നിർണ്ണായക നിമിഷങ്ങൾക്ക് അർത്ഥം പകർന്നവരാണ്. ഭാരതത്തെ ആർഷ ഭാരതമെന്ന് വികാരവായ്പ്പോടെ വിളിക്കുന്നതിന്റെ പിന്നിൽ ഒരു അടിസ്ഥാന കാരണമുണ്ട്. ഋഷി ചിന്തയിൽ മുമ്പോട്ടു പോകുന്ന ഒരു ജനതയെന്ന അടിത്തറ ഭാരതത്തെക്കുറിച്ച് വിശേഷ വിധിയായി ഭാരതീയരും അല്ലാത്തവരും കരുതിവന്നതിന്റെ സാംഗത്യം ഇന്നും വിലമതിക്കപ്പെടുന്ന യാഥാർത്ഥ്യമാണ്. സ്വതന്ത്ര ഇന്ത്യയുടെ ഭരണ ഘടനയെക്കുറിച്ച് ഏവരും മതിപ്പോടെ സംസാരിക്കുന്നു. സ്വതന്ത്രഇന്ത്യയുടെ ഭരണഘടന ഏവരെയും സർവ്വാത്മന ഉൾക്കൊള്ളുന്ന വിശുദ്ധ സംരക്ഷണ കവചമായി പരിഗണിക്കപ്പെടുന്നതിന്റെ കാരണം ഭാരതം തുടർന്നു വന്നിരുന്ന സർവ്വാശ്ലേഷിയായ ഒരു മനോഭാവത്തിന്റേയും അതിന്റെ ഫലമായ സമീപനത്തിന്റേയും പേരിലാണ്. ഭാരതം എന്നും അടിസ്ഥാനപരമായി ഉയർത്തിപ്പിടിച്ചിരുന്ന ചില മൂല്യങ്ങളുണ്ട്. അതിന്റെ സജീവമായ പ്രതിഫലനങ്ങളും സ്ഫുരണങ്ങളുമാണ് ലിഖിതമോ അലിഖിതമോ ആയി നമ്മുടെ ഇടയിൽ വ്യാപരിക്കുന്ന നിയമങ്ങളും വ്യവസ്ഥകളും സംസ്ക്കാര രീതികളുമെല്ലാം ഭാരതത്തെ നമ്മുടെ ഭാരതമാക്കി നിലനിർത്തിവരുന്ന ഘടകങ്ങളെല്ലാം മാറ്റി വയ്ക്കാനാവാത്ത, പകരം വയ്ക്കാനില്ലാത്ത മൂല്യങ്ങളാണ്.

ഒരു രാജ്യത്തിന്റെ വികസനവും വളർച്ചയും നിർണ്ണയിക്കുന്നത് ഏറ്റവും അവസാനത്തെ ആളിൽ അത് എത്തുമ്പോഴാണ്. നമ്മുടെ രാഷ്ട്രപിതാവായ മഹാത്മ ഗാന്ധി വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്ത വികസന മന്ത്രമായിരുന്നു അത്. മഹാത്മജി വ്യക്തമായി പറഞ്ഞിട്ടുണ്ട് പരസ്പരം സഹിഷ്ണതയിൽ ജീവിക്കുന്ന ഒരു സമൂഹത്തിനനു മാത്രമെ രാജ്യത്തിന്റെ വികസനത്തിൽ പങ്കു വഹിക്കുവാൻ കഴിയുകയുള്ളൂ. ഇന്ത്യയുടെ ഭരണഘടന ഇന്ത്യ ഒരു മതേതര രാജ്യമെന്ന് പ്രഖ്യാപിക്കുമ്പോൾ ഈ രാജ്യത്ത് ജീവിക്കുന്ന ഓരോ ഇന്ത്യക്കാരനും ആ പ്രഖ്യാപനത്തോട് ചേർന്ന് നിൽക്കുവാനും അതിനുവേണ്ടി പ്രവർത്തിക്കുവാനും ഉത്തരവാദിത്വമുണ്ട്. സ്വാതന്ത്ര്യ സമര കാലഘട്ടത്തിൽ വിദേശ ശക്തികൾക്കെതിരെ പോരാടുവാൻ മതേതര ഇന്ത്യ എന്ന ആദർശം മുന്നിൽ നിന്നിരുന്നു. പിൽക്കാലത്ത് ഈ രാജ്യം അത് നെഞ്ചിലേറ്റിയ മന്ത്രമായി മാറി. രാജ്യത്തിന്റെ ദേശീയോദ്ഗ്രഥനത്തിനും നവീനമായ രാഷ്ട്രീയ ആശയഗതികൾക്കും വഴിയൊരുക്കി. പാശ്ചാത്യ രാജ്യങ്ങളിൽ നിന്ന് വ്യത്യസ്തമായി ഇന്ത്യൻ

സെക്കുലറിസം വ്യത്യസ്തത പുലർത്തുന്ന സംസ്ക്കാരങ്ങളേയും മതതത്വങ്ങളേയും അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്യുന്ന നിലപാടാണ് പുലർത്തിയിട്ടുള്ളത്. എന്നാൽ കാലം മുന്നോട്ട് പോയപ്പോൾ ഇന്ത്യൻ മതേതരത്വം ആശയങ്ങളിൽ ഒതുങ്ങുകയും ന്യൂനപക്ഷങ്ങൾ അരക്ഷിതാവസ്ഥയിലേക്ക് നീങ്ങുകയും ചെയ്തു. മതേതരത്വം വ്യക്തിയുടെ ഹൃദയങ്ങളിലാണ് ആരംഭിക്കുന്നത്. ഒരേ ചരിത്രവും സംസ്ക്കാരവും പേറുന്ന നമുക്ക് അന്യതാബോധം തോന്നിത്തുടങ്ങുന്നത് അപകടകരമായ പ്രവണതയാണ്. പരസ്പരം സ്നേഹിക്കുകയും വിട്ടുവീഴ്ചകൾ ചെയ്യുകയും ചെയ്യുന്ന ഒരു സമൂഹത്തിൽ മാത്രമെ സ്വാതന്ത്ര്യവും ജനാധിപത്യവും നിലനിൽക്കുകയുള്ളൂ. വർഗ്ഗീയത മതേതരത്വത്തിന്റെമേൽ പിടിയുറപ്പിക്കുകയും രാജ്യത്തിന്റെ മതേതര നിലപാടുകളിൽ വെള്ളം ചേർക്കുകയും ചെയ്യുമ്പോൾ രാജ്യത്തിന്റെ ഭാവി തന്നെ അപകടത്തിലാകുകയും ചെയ്യും. അധികാര രാഷ്ട്രീയത്തിലേക്കുള്ള ഏണിപ്പടികളായി മതവും മതവിശ്വാസവും മാറുമ്പോൾ ഇന്ത്യ നൂറ്റാണ്ടുകളായി പുലർത്തിയ സമീപനത്തിലും ആദർശത്തിലുമാണ് വെള്ളം ചേർക്കപ്പെടുന്നത്.

ക്രിസ്തു ശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ ഭാരതത്തിലെ പ്രവേശനത്തോടെ ഉരുവാക്കപ്പെട്ട ഭാരതത്തിലെ ക്രൈസ്തവ സമൂഹം രണ്ടായിരം വർഷത്തെ ചരിത്രം പേറുന്ന വിശ്വാസ സമൂഹമാണ്. ദൈവാരാധനയോടൊപ്പം മനുഷ്യ സേവനത്തിന് ഈ ക്രൈസ്തവ സമൂഹം എന്നും രാജ്യത്തിന്റെ മുൻ നിരയിൽ തന്നെ നിലയുറപ്പിച്ച സമൂഹമാണ്. സ്വതന്ത്രഭാരതത്തിന് എഴുപത് വർഷം പ്രായമാവുമ്പോൾ ആധുനിക ഭാരതം കെട്ടിപ്പെടുക്കുന്നതിന് ഭാരതത്തിലെ ക്രൈസ്തവ സമൂഹം നൽകിയിട്ടുള്ള നിസ്തുല സംഭാവനകൾ ഏവരുടേയും ശ്രദ്ധ ക്ഷണിക്കുന്നതാണ്. വിദ്യാഭ്യാസത്തിലും ആതുരശുശ്രൂഷയിലും സമൂഹ നിർമ്മിതിയിലും ഗ്രാമങ്ങളിൽ അതിവസിക്കുന്ന വിസ്മരിക്കപ്പെട്ട സമൂഹങ്ങളുടെ പുനരുദ്ധാരണത്തിലും ജനാധിപത്യത്തിന്റെ സംരക്ഷണ വേദികളിലും ക്രൈസ്തവ സമൂഹത്തിന്റെ നിലപാടുകളും ഹൃദയംഗമമായ സമർപ്പണവും എന്നും അഭിമാനത്തോടെ ഓർക്കുവാൻ കഴിയും.

സുവിശേഷത്തിന്റെ അന്തരാർത്ഥം അതിരുകളില്ലാതെ സമൂഹത്തിന്റെ നന്മയിലേക്ക് പ്രസരിപ്പിക്കുന്ന ഭാരതത്തിലെ സജീവഘടകമായ സഭ അതിന്റെ ദൗത്യം തുടരുകയാണ്. സഭയുടെ നിലയ്ക്കും നിലപാടിനും വിരുദ്ധമായോ ദോഷമായോ അനുകൂലമായോ പ്രതികൂലമായോ സാഹചര്യങ്ങൾ സംജാതമാകുമ്പോഴും സഭയ്ക്ക് ഓർക്കുവാനുള്ള അപ്പസ്തോലന്റെ പ്രബോധനം ഇവിടെ ചിന്തനീയമാണ്. "ഞാൻ സുവിശേഷം പ്രസംഗിക്കുന്നില്ലായെങ്കിൽ എനിക്ക് ഹാ ! ദുരിതം"(1കോറി9 :16 ). സുവിശേഷം പ്രസംഗിക്കുന്നത് സകല മനുഷ്യരേയും ദൈവസാന്നിദ്ധ്യത്തിലും സ്മരണയിലും ഒന്നായി കാണുന്നതിനുള്ള ആഹ്വാനം ആയിട്ടാണ്, ദൈവ സാന്നിദ്ധ്യത്തിന്റെ അടയാളമായിട്ടാണ് സഭ എന്നും കരുതുക. ഭാരതത്തിലെ ക്രൈസ്തവ സമൂഹം ജാതി മത രാഷ്ട്രീയ ചിന്തകൾക്ക് അതീതമായി ഉയർന്നുവരുന്ന സാമ്പത്തീക ഉച്ചനീചത്വങ്ങൾക്ക് എതിരായി, അതിനതീതമായി കോർപ്പറേറ്റ് ഏജൻസികളും പണാധിപത്യത്തിന്റെ പുതിയ സംരംഭ മേഖലകളും ദരിദ്രനെ വീണ്ടും ദരിദ്രനാക്കുന്ന അവസ്ഥയിൽ മത്സരിച്ച് മുന്നേറുമ്പോൾ ഗ്രാമങ്ങളിലെ സാധാരണ ജനതയെ മറന്നുപോകാതിരുന്ന് അവർക്കുവേണ്ടി നിലകൊള്ളുന്നതിനും നഗരങ്ങളിൽ തിങ്ങിപാർക്കുന്നവർക്ക് സംസ്ക്കാരത്തിന്റേയും ദൈവ ആഭിമുഖ്യത്തിന്റേയും വഴികൾ തുറന്നു കാട്ടുന്നതിനും അതിൽ സ്ഥിരീകരിക്കുന്നതിലുമെല്ലാം ഉത്തരവാദിത്വം സജീവമാക്കേണ്ട കാലഘട്ടമാണ്. വിപരീത സാഹചര്യങ്ങളിൽ തളർന്നു പോകാത്ത ഒരു സഭ ഇന്ന് ഭാരതത്തിന് അനിവാര്യമായിരിക്കുന്നു. സ്വതന്ത്രഭാരതത്തിന്റെ 70 വർഷത്തിൽ എഴുന്നോറോ, ഏഴായിരം വർഷമോ പിന്നിട്ടാലും അവസാനിക്കാത്ത സുവിശേഷത്തിന്റെ പുതിയ സമർപ്പണ മേഖലകളിലേക്ക് യേശുക്രിസ്തു എന്ന രക്ഷകനും നാഥനും കർത്താവുമായ ദൈവത്തിന്റെ ഏകജാതനിൽ വിശ്വാസമർപ്പിച്ചു കൊണ്ട് സകലത്തേയും പൗത്രീകരിക്കുന്ന പരിശുദ്ധാത്മാവിന്റെ വെളിച്ചത്തിനായി പ്രാർത്ഥിച്ചുകൊണ്ട് ഏകവും വിശുദ്ധവും സാർവ്വത്രീകവുമായ തിരുസഭയിലൂടെ നമുക്ക് മുന്നേറാം. മലങ്കര സുറിയാനി കത്തോലിക്കാ സഭ ഈ ശുശ്രൂഷയിലൂടെ ദാസ്യവേല ചെയ്യാൻ വീണ്ടും സമർപ്പിതയായി മുന്നോട്ട് വരുന്നതിനെ പരിശുദ്ധാത്മാവ് എന്നും അനുഗ്രഹിക്കുമാറാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർസ്റ്റോറി



ബോബി ഏബ്രഹാം

# സ്വാതന്ത്ര്യത്തിന്റെ എഴുപത് വർഷങ്ങൾ



സ്വാതന്ത്ര്യത്തിന്റെ എഴുപത് വർഷങ്ങൾ പിന്നിടുമ്പോൾ ഇന്ത്യ എന്ന മഹാരാജ്യം നേടിയ നേട്ടങ്ങൾ ചെറുതല്ല. ഏത് വൻശക്തിയോടും കിടപിടിക്കാവുന്ന രീതിയിൽ ശാസ്ത്ര സാങ്കേതിക രംഗത്ത് ഇന്ത്യ വളർന്നുകഴിഞ്ഞു. ചന്ദ്രനിലേക്ക് ആളിനെ അയയ്ക്കാനുള്ള ശ്രമത്തിലാണ് ഇന്ത്യൻ ബഹിരാകാശ ശാസ്ത്രജ്ഞർ. വിദേശരാജ്യങ്ങൾ പോലും ചെലവ് കുറച്ച് ഉപഗ്രഹങ്ങൾ വിക്ഷേപിക്കാൻ ഇന്ത്യയെ ആശ്രയിച്ചു തുടങ്ങിയിരിക്കുന്നു. ബ്രഹ്മോസ് പോലുള്ള അതീവ കൃത്യതയാർന്ന ലോകോത്തര മിസൈലുകൾ നമ്മൾ സൃഷ്ടിച്ചു കഴിഞ്ഞു.

ആധുനിക ലോകത്തിന്റെ ഗതിവിഗതികൾ നിർണയിക്കുന്ന വിവര വിനിമയ സാങ്കേതിക രംഗത്ത് ഇന്ത്യ നേടിയ നേട്ടങ്ങളും ചെറുതല്ല. കാർഷിക മേഖലയിൽ ഹരിതവിപ്ലവത്തിലൂടെ വൻനേട്ടമാണ് നമ്മൾ കൊയ്തെടുത്തത്. ഒരിക്കൽ പട്ടിണികൊണ്ട് വലഞ്ഞിരുന്ന രാജ്യത്ത് നിന്ന് അരി ഉൾപ്പെടെയുള്ള വാഹന നിർമ്മാണ രംഗത്ത്, അടിസ്ഥാന സൗകര്യ വികസന രംഗത്ത് അങ്ങനെ എല്ലാ മേഖലകളിലും ഇന്ത്യ വൻ പുരോഗതി തന്നെ നേടിയിട്ടുണ്ട്. ഇതൊന്നും ഒരു സുപ്രഭാതത്തിൽ ഉണ്ടായതല്ല, എല്ലാ പോരായ്മകളും ഉണ്ടായിരിക്കെതന്നെ ജനാധിപത്യപരമായി തിരഞ്ഞെടുക്കപ്പെട്ട ഭരണകൂടങ്ങൾ കാലാകാലങ്ങളായി നൽകിയ നേതൃത്വത്തിലൂടെയാണ് ഈ നേട്ടങ്ങൾ രാജ്യം സ്വന്തമാക്കിയത്. മാത്രമല്ല, ഈ എഴുപത് വർഷങ്ങളിൽക്കിടയിൽ പലതവണ ചൈനയും പാക്കിസ്ഥാനുമായി യുദ്ധത്തിൽ ഏർപ്പെടേണ്ടിയും വന്നു. എങ്കിലും നേട്ടങ്ങൾ ചെറുതല്ല. അതിനെ വിലകുറച്ച് കാണാനുമാവില്ല.

ഒരു കാലത്ത് ഇന്ത്യയുടെ ഭൂവിഭവങ്ങൾ കൊള്ളയടിച്ചുകൊണ്ടുപോവുകയും ഉടുതുണിക്കുപോലും ബ്രിട്ടനിലേക്ക് നോക്കിയിരിക്കുകയും ചെയ്യേണ്ടിയിരുന്ന കാലത്തുതന്നെ വ്യത്യസ്തമായി മൊട്ടുസൂചി തൊട്ട് റോക്കറ്റ് വരെ ഉത്പാദിപ്പിക്കാൻ കഴിവുള്ള രാജ്യമായി ഇന്ത്യ വളരുകയും ചെയ്തു.

ചൈനയിൽ നിന്നും പാക്കിസ്ഥാനിൽ നിന്നുമുള്ള നിരന്ത പ്രകോപനങ്ങൾ, കശ്മീരിലെ അശാന്തി, നോർത്ത് ഈസ്റ്റിലെ വിഘടനവാദികളിൽ നിന്നുള്ള ഭീഷണികൾ, ഇടക്കാലത്ത് പഞ്ചാബിലുണ്ടായ അശാന്തി ഇങ്ങനെ ഒട്ടേറെ പ്രശ്നങ്ങൾ നേരിടേണ്ടിവന്നെങ്കിലും സ്വാതന്ത്ര്യം നേടുന്ന കാലത്തേക്കാൾ ഇന്ത്യ ഭൂവിസ്തൃതി കൊണ്ടും സാമ്പത്തികമായും വളർന്നിട്ടുണ്ട്. ഗോവയും പോണ്ടിച്ചേരിയും സിക്കിമും ഹൈദരാബാദുമൊക്കെ ഇന്ത്യയോട് കൂട്ടിച്ചേർക്കപ്പെട്ടു. സൈനികശക്തി പലപ്പോഴും ഇതിനായൊക്കെ വിനിയോഗിക്കപ്പെട്ടപ്പോഴും നയതന്ത്രത്തിന്റെ വാതിൽ അടയ്ക്കാതെയായിരുന്നു നീക്കങ്ങളെല്ലാം എന്നതിനാൽ ഏറെ പ്രശ്നങ്ങളൊന്നുമുണ്ടായതുമില്ല.

എന്നാൽ പാക്കിസ്ഥാൻ വിഭജിക്കപ്പെടുകയും പലപ്പോഴും ഇന്ത്യയോട് ഏറ്റുമുട്ടി പരാജയപ്പെടുകയും ചെയ്തു. ഇത്രയേറെ പ്രശ്നങ്ങളെ നേരിട്ടപ്പോഴും ഇടക്കാലത്തെ ചെറിയ ഇടർച്ച ഒഴിച്ചാൽ ഇന്ത്യ ഒരു കാലത്തും ജനാധിപത്യപാതയിൽ നിന്നും വ്യതിചലിച്ചുമില്ല. ഇന്ത്യയ്ക്കൊപ്പം സ്വതന്ത്രമായ പാക്കിസ്ഥാനിൽ ജനാധിപത്യം ഇന്നും പൂർണാർത്ഥത്തിൽ സ്ഥാപിതമായിട്ടില്ല. അവിടെയാണ് ഇന്ത്യയുടെ നേട്ടം ലോകമെങ്ങും ചർച്ചാവിഷയാകുന്നതും.



ക്വിറ്റ് ഇന്ത്യ ദിനത്തിനും സ്വാതന്ത്ര്യദിനത്തിനും ഇടയിലുള്ള ദിവസങ്ങളും സംഭവബഹുലമായിരുന്നു. ബി.ജെ.പി.യുടെ ഭാവി പ്രധാനമന്ത്രി യോഗി ആദിത്യനാഥ് ഭരിക്കുന്ന ഉത്തർപ്രദേശിൽ ഗോരഖ്പൂർ മെഡിക്കൽകോളേജിൽ ഓക്സിജൻ കിട്ടാതെ പിടഞ്ഞു മരിച്ചത് നൂറോളം കുട്ടികളാണ്. ആധുനിക ഇന്ത്യയിൽ പശുക്കൾക്കുള്ള വില പോലും മനുഷ്യജീവന് ഇല്ലെന്ന് വ്യക്തമായ ദിനങ്ങൾ. ശിശുക്കളുടെ മരണത്തിൽ വിഷമം പ്രകടിപ്പിക്കാൻ പോലും നമ്മുടെ പ്രധാനമന്ത്രി കാത്തിരുന്നത് സ്വാതന്ത്ര്യദിനം വരെയാണ്. കാര്യങ്ങൾ പകൽപോലെ വ്യക്തമാണ്. പുതിയൊരു ഇന്ത്യ വരികയാണ്. ഇന്നലെ വരെ കാത്തുസക്ഷിച്ച ജനാധിപത്യമൂല്യങ്ങൾക്കും സങ്കല്പങ്ങൾക്കും യാതൊരു സ്ഥാനവും ഇല്ലാത്ത പുതിയൊരിന്ത്യ. ഇന്നലെ വരെ ഭരണഘടനയിലെങ്കിലും എഴുതിവയ്ക്കപ്പെട്ട സമത്വത്തിനും സ്വാതന്ത്ര്യത്തിനും യാതൊരു പ്രസക്തിയും ഇല്ലാത്ത പുതിയൊരിന്ത്യ. ആ ഇന്ത്യയിലേക്കുള്ള പരിവർത്തനത്തിന് ചുക്കാൻ പിടിക്കുന്നത് സംഘപരിവാർ അജണ്ടകളാണ്. യാതൊരു മനസാക്ഷിക്കുത്തുമില്ലാതെ അവർ അത് ഭംഗിയായി നടപ്പാക്കുകയും ചെയ്യുന്നു.

സ്വാതന്ത്ര്യത്തിന്റെ എഴുപതാം വർഷത്തിലേക്ക് രാജ്യം എത്തിനിൽക്കുമ്പോൾ ഈ അവസ്ഥ എങ്ങനെ സംജാതമായി എന്ന് കൃത്യമായി നിരീക്ഷിക്കേണ്ടതുണ്ട്.

ഇന്ത്യ വളരെ സവിശേഷമായ ഘടനയുള്ള ഒരു രാജ്യമാണ്. സത്യത്തിൽ ഇന്ത്യ ഒരു രാജ്യം ആണെന്ന് പറയുന്നത് സാങ്കേതിക അർത്ഥത്തിൽ മാത്രമാണ്. മറ്റു രാജ്യങ്ങളിൽ നിന്നു ഭിന്നമായി വ്യത്യസ്ത സംസ്കാരങ്ങളുടെയും ഭാഷകളുടെയും ജീവിതരീതികളുടെയും ഒരു സമ്മേളനമാണ് ഇന്ത്യ. ഈ ഭിന്നസംസ്കാരങ്ങളെ ഒരു രാജ്യം എന്ന സങ്കല്പത്തിലേക്ക് എത്തിച്ചത് സ്വാതന്ത്ര്യസമരമാണ്. കച്ചവടം ചെയ്യാൻ ഇന്ത്യയിൽ വന്ന ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിക്ക് സ്വയം അടിയറവച്ച പഴയ നാട്ടുരാജ്യങ്ങളിൽ സ്വാതന്ത്യം എന്ന ചിന്ത മുളപ്പിച്ചത് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും അതിനെ കത്തിജ്വലിപ്പിച്ചത് മഹാത്മാഗാന്ധിയുമായിരുന്നു. ബ്രട്ടീഷുകാരിൽ നിന്ന് രാഷ്ട്രീയ സ്വാതന്ത്യം നേടുന്നതിനോടൊപ്പം നമ്മളെ തടവിലിട്ടിരിക്കുന്ന ജാതിപിശാചിൽ നിന്നും സാമ്പത്തിക അസ്വാതന്ത്ര്യങ്ങളിൽ നിന്നും ഒക്കെ സ്വാതന്ത്ര്യം വേണമെന്ന് നമ്മുടെ നേതൃത്വം ആഗ്രഹിച്ചിരുന്നു. രാഷ്ട്രീയ സ്വാതന്ത്യം നേടിയെങ്കിലും ജാതിമത സങ്കുചിത ചിന്തകളിൽ നിന്ന് സ്വാതന്ത്ര്യം വേണമെന്ന് നമ്മുടെ നേതൃത്വം ആഗ്രഹിച്ചിരുന്നു. രാഷ്ട്രീയ സ്വാതന്ത്യം നേടിയെങ്കിലും ജാതിമത സങ്കുചിത ചിന്തകളിൽ നിന്ന് സ്വാതന്ത്ര്യം നേടാൻ നമുക്ക് ഒരു കാലത്തും കഴിഞ്ഞില്ല. ഈ ഇരുപ്പത്തൊന്നാം നറ്റാ

ഇത് ഇന്ത്യയുടെ ശോഭനായ വശം. എന്നാൽ ശോഭനമായ വശം നിലനിൽക്കുമ്പോൾ തന്നെ ഇന്ത്യൻ ജനാധിപത്യം എങ്ങോട്ട്, രാജ്യം ഏതുപാതയിൽ ചരിക്കുന്നു തുടങ്ങിയ കാര്യങ്ങളും ചർച്ച ചെയ്യേണ്ട അവസരമാണിത്.

ക്വിറ്റ് ഇന്ത്യ ദിനത്തിന്റെ എഴുപത്തഞ്ചാം വാർഷികത്തിലേക്ക് ഇന്ത്യ ഉണർന്നത് ഗുജറാത്തിൽ നിന്ന് രാജ്യസഭയിലേക്ക് കോൺഗ്രസ് നേതാവ് അഹമ്മദ് പട്ടേൽ വിജയിച്ചതിന്റെ വാർത്തയുമായിട്ടായിരുന്നു. ദിവസങ്ങൾ നീണ്ട നാടകത്തിന്റെ അന്ത്യം ആയിരുന്നു അത്. പണവും അധികാരത്തിന്റെ ബലവും ഉപയോഗിച്ച് തുടർച്ചയായി ജനവിധികൾ അട്ടിമറിച്ച് ജനപ്രതിനിധികളെ വിലയ്ക്കെടുത്ത് ബിജെപി നടത്തിയ നാടകങ്ങൽക്ക് അർഹമായ ഒരു തിരിച്ചടി ആയിരുന്നു അത്. ഗോവയിലും അരുണാചലിലും മിസോറമിലും ജനവിധി അക്ഷരാർത്ഥത്തിൽ അട്ടിമറിക്കുകയായിരുന്നു ബി.ജെ.പി പ്രസിഡന്റ് അമിത് ഷാ ചെയ്തത്. അമിത് ഷായുടെ തന്ത്രങ്ങളെ മറികടക്കാൻ എം.എൽ.എ. മാരെ ഒളിപ്പിക്കുക എന്ന സാഹസിക പ്രകടനത്തിന് കോൺഗ്രസ്സ് നിർബന്ധിതമാവുകയും ചെയ്തു. അതിനും ചെലവായത് കോടികൾ. അങ്ങനെ ഒളിപ്പിച്ചു കടത്തിയ എം.എൽ.എ. മാരിൽ ഒരാൾ കൂടി മറുകണ്ടം ചാടി എന്നുപറയുമ്പോൾ ജനാധിപത്യത്തിന്റെ അർത്ഥം എന്തെന്ന് സാധാരണ പൗരന്മാർ അമ്പരപ്പോടെ ചോദിച്ചു പോകും.

ക്വിറ്റ് ഇന്ത്യ ദിനത്തിന് തൊട്ടുമുമ്പുള്ള ദിവസങ്ങളും ഇന്ത്യൻ ജനാധിപത്യത്തെ സംബന്ധിച്ചിടത്തോളം പ്രധാനമായിരുന്നു. ബീഹാറിൽ നിതീഷ്കുമാറിന്റെ നേതൃത്വത്തിലുള്ള മഹാസഖ്യം ഭിന്നിക്കുന്നതും നിതീഷ് രാജിവെച്ച് ഒറ്റ രാത്രികൊണ്ട് ബി.ജെ.പി പിന്തുണയോടെ വീണ്ടും മുഖ്യമന്ത്രി ആകുന്നതും രാജ്യം കണ്ടു. മോദി, അമിത്ഷാ സംഘം നടത്തിയ രാഷ്ട്രീയ അശ്വമേധത്തെ മഹാഗഢ്ബന്ധൻ (മഹാസഖ്യം) കെട്ടിപ്പടുത്ത് ഫലപ്രദമായി നേരിട്ട സംസ്ഥാനമായിരുന്നു ബീഹാർ. അവിടുത്തെ പരാജയം ബി.ജെ.പിക്ക് വലിയ ആഘാതമായിരുന്നു. എന്നാൽ ഒരു കുപ്പായം ഊരിമാറ്റി മറ്റൊന്ന് ധരിക്കുന്ന ലാഘവത്തോടെ നിതീഷ് മഹാസഖ്യം വിട്ട് ബി.ജെ.പി. യോടൊപ്പം കൂടി വീണ്ടും മുഖ്യമന്ത്രിയായെന്നത് ഇന്ത്യൻ ജനാധിപത്യം എവിടെ എത്തിനിൽക്കുന്നു എന്നതിന്റെ നേർചിത്രമായി.

ണ്ടിലും കഴിഞ്ഞിട്ടില്ല. മാത്രമല്ല, ആ ചിന്തകൾ കൂടുതൽ തീവ്രമാകുകയും തീവ്രമാക്കി നിർത്തുകയും ചെയയ്ു ന്നു. കാരണം ഇപ്പോൾ അത് വളരെ ആസൂത്രിതമാണ്. അതിന് പിന്നിൽ സംഘപരിവാറിന്റെ വ്യക്തമായ ആസൂത്രണമുണ്ട്. ചോദ്യം ചെയ്യാൻ ആരുമില്ലാത്ത അധികാരത്തിന്റെ പിൻബലവുമുണ്ട്. സ്വാതന്ത്ര്യത്തിന്റെ എഴുപത് വർഷങ്ങൾ പിന്നിടുമ്പോൾ നമ്മൾ സ്വതന്ത്രരല്ല എന്ന ബോധ്യം ഒരു ന്യൂനപക്ഷമെങ്കിലും പങ്കുവെയ്ക്കുന്നത് അത് കൊണ്ടാണ്.

സ്വതന്ത്രഭാരതത്തിന്റെ എഴുപത് വർഷങ്ങളിൽ അധികകാലവും ഭരിച്ച കോൺഗ്രസിനെയും ഇപ്പോൾ ഭരണത്തിന്റെ ചുക്കാൻ പിടിക്കുന്ന സംഘപരിവാറിനെയും വേർതിരിച്ച് നിർത്തുന്നത് അതിന് പിന്നിലെ ആശയങ്ങളും ആദർശങ്ങളുമാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസ് എന്നത് ഒരു വികാരം മാത്രമാണ്. ഇന്ത്യക്ക് സ്വാതന്ത്ര്യം നേടിത്തന്ന പാർട്ടി എന്ന വികാരം. ഇന്ദിരയുടെ കാലത്ത് ഒരു സോഷ്യലിസ്റ്റ് മുഖംമൂടി അണിയാൻ ശ്രമിച്ചെങ്കിലും ആ പാർട്ടിയുടെ സാമ്പത്തിക മുഖം എപ്പോഴും മൃദു മുതലാളിത്തം തന്നെയായിരുന്നു. ന്യൂനപക്ഷങ്ങളെ സംരക്ഷിച്ച് കൂടെ നിർത്താൻ ശ്രമിക്കുമ്പോഴും അന്തർധാര മൃദു ഹിന്ദുത്വത്തിന്റേതു തന്നെയായിരുന്നു. ഇങ്ങനെ മൃദു ഹിന്ദുത്വത്തെയും മൃദു മുതലാളിത്തെയും താലോലിച്ചും മറ്റുള്ളവരെ തൃപ്തിപ്പെടുത്തിയും മുന്നോട്ട് പോയ കോൺഗ്രസിന് പക്ഷേ കൃത്യമായ ഒരു പാർട്ടി അജണ്ട രൂപപ്പെടുത്താൻ ഒരു കാലത്തും കഴിഞ്ഞിരുന്നില്ല.

എന്നാൽ ബി.ജെ.പിയുടെ അവസ്ഥ വ്യത്യസ്തമാണ്. സംഘപരിവാറിന്റെ വലിയ പിൻബലമുള്ള പാർട്ടിയാണ്. അവരുടെ നയപരിപാടികൾ കോൺഗ്രസിനോട് ചേർന്ന് നിൽക്കുന്നതും ആശയ അടിത്തറ അതിനെക്കാൾ ഉറച്ചതുമാണ്. രാഷ്ട്രീയ സ്വാതന്ത്യം നേടുക എന്നതിനെക്കാൾ അവരെ എന്നും നയിച്ചിരുന്നത് സവർണ്ണ മേൽക്കോയ്മയുള്ള ഒരു രാജ്യം കെട്ടിപ്പടുക്കുക എന്നതായിരുന്നു. ഒരൊറ്റ സംസ്കാരം മാത്രമുള്ള ഒരിന്ത്യ. ആ ആശയത്തിന് പാകമായ മണ്ണ് രൂപപ്പെടുത്തുന്നതുവരെ സ്വാതന്ത്ര്യം കിട്ടിയിട്ട് കാര്യമില്ല എന്ന കാഴ്ചപ്പാടായിരുന്നു സംഘനേതൃത്വത്തിന് എന്നും. അതുകൊണ്ട് തന്നെയാണ് ഈറോയുടെ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത ഒരു സംഘപരിവാറുകാരനെയും നമുക്ക് ചരിത്രത്തിൽ കാണാനാവാതെ പോകുന്നത്.

ഭാരതം സ്വാതന്ത്ര്യമായെങ്കിലും പൂർണ്ണാർത്ഥത്തിൽ അതിനെ ഉൾക്കൊള്ളാൻ സംഘപരിവാർ തയ്യാറായിരുന്നില്ല എന്ന് ചരിത്രം പരിശോധിക്കുന്നവർക്കറിയാം. ദേശീയ പതാകയുടെ പേരിലും ദേശീയ ഗാനത്തിന്റെ പേരിലും രാജ്യമെങ്ങും വികാരം നിറയ്ക്കുവാൻ ഇന്നും നാഗ്പൂരിലെ ആർ.എസ്.എസ്. ആസ്ഥാനത്ത് ദേശീയ പതാക ഉയർത്താനോ, ദേശീയഗാനം ആലപിക്കാനോ തയ്യാറാകാത്തതിന് കാരണം അവർ വിഭാവനം ചെയ്ത ഭാരതം (ഹിന്ദുസ്ഥാൻ) ഇന്നും യാഥാർത്ഥ്യമായിട്ടില്ലയെന്നതിലാണ്. പക്ഷേ കാത്തിരിക്കാൻ അവർ തയ്യാറായിരുന്നു, തയ്യാറാണ്, അതുകൊണ്ടാണ് ദീർഘകാലം ഒരു അധികാരവുമില്ലാതെ അവർ അടങ്ങി നിന്നത്. സ്വന്തം അജണ്ട കോൺഗ്രസിനെ കൊണ്ട് നടപ്പാക്കാനാവുമോയെന്നും അവർ പരിശോധിക്കാതിരുന്നില്ല. ഇടക്കാലത്ത് ആർ എസ് എസ് പിന്തുണ ഇന്ദിരാഗാന്ധിക്കായിരുന്നു എന്ന വസ്തുതയും കാണാതെ പോകരുത്. എന്നാൽ ഇന്ദിര മുഖം മൂടിയായി സോഷ്യലിസം സ്വീകരിക്കുകയും ഏകാധിപത്യത്തിന്റെ വഴികളിലേക്ക് പോകുകയും ചെയ്തതോടെയാണ് അവർ കളം മാറി ചവിട്ടിയത്. ഭിന്നിച്ചു നിന്ന പ്രതിപക്ഷ നിരകളെ കോർത്തിണക്കി ജനതാ പരീക്ഷണത്തിന് അതോടെ അവർ തുടക്കമിട്ടു. അത് പരാജയപ്പെട്ടതോടെ ആർ എസ്സ് എസിന്റെ രാഷ്ട്രീയ മുഖമായ പഴയ ജനസംഘത്തെ പുനരുജ്ജീവിപ്പിച്ച് ഭാരതീയ ജനതാപാർട്ടിയാക്കി അവതരിപ്പിക്കുകയും ചെയ്തു. അതുമതൽ എന്നും ആർഎസ് എസിന്റെ അജണ്ട നടപ്പാക്കാനുള്ള ഉപകരണമായി ബി.ജെ.പിയെ രൂപം മാറ്റിയെടുക്കുകയും ചെയ്തു.

ഇടക്കാലത്ത് വി.പി. സിംഗിന്റെ നേതൃത്വത്തിലുള്ള സർക്കാരിന്റെ അധികാരമേറാൻ സഹായിച്ചെങ്കിലും ബി.ജെ.പി നേതൃത്വത്തിലുള്ള സർക്കാർ എന്ന ആഗ്രഹം സാധിച്ചത് എ ബി വാജ്പേയി പ്രധാനമന്ത്രിയായി അധികാരം ഏറ്റതോടെയാണ്. അതിന് കളമൊരുക്കാനായാണ് ആദ്യമായി സംഘപരിവാർ ആസൂത്രിതമായി വർഗ്ഗീയ അജണ്ട പുറത്തെടുത്തത്. രാമജന്മഭൂമി പ്രശ്നം സജീവമാക്കി ലാൽകൃഷ്ണ അഡ്വാനി നടത്തിയ രഥയാത്രയാണ് അതിന് കളമൊരുക്കിയത്. എന്നാൽ അധികാരമേറിയത് എൻ.ഡി.എ. എന്ന രാഷ്ട്രീയ സഖ്യമാണ്. അതായത് ബി ജെ പിയുടെ സ്വന്തം അജണ്ട നടപ്പാകകാൻ പരിമിതികളുണ്ടായിരുന്നു എന്നർത്ഥം. കോർപ്പറേറ്റുകളുടെ സ്വന്തം ഭരണം ആയിരുന്നു അത്. പ്രമോദ് മഹാജനെ പോലെയുള്ള കോർപ്പറേറ്റ് തോഴൻ ഭരണം നിയന്ത്രിച്ച കാലം. ഇന്ത്യ തിളങ്ങുകയാണ് എന്ന തിളങ്ങുന്ന പ്രചാരണം നടത്തിയിട്ടും ജനം തിരസ്കരിച്ചു. പ്രധാനമന്ത്രി സ്ഥാനം എന്ന അഡ്വാനിയുടെ സ്വപ്നവും അവിടെ അവസാനിച്ചു.

കേന്ദ്രഭരണം പോയെങ്കിലും ഗുജറാത്തിൽ നരേന്ദ്ര മോദിയെന്ന സൂര്യനെ ഉദിപ്പിക്കാൻ സംഘപരിവാറിന് കഴിഞ്ഞു. അധികാരമേറാൻ വർഗ്ഗീയ കലാപമെങ്കിൽ അത് എന്ന് യാതൊരു ഉളുപ്പുമില്ലാതെ തെളിയിച്ച മോദി സംഘം പുതിയ സാധ്യതകളാണ് തുറന്നിട്ടത്. ഒരിക്കൽ വെറുക്കപ്പെട്ടവനായിരുന്ന മോദി അതിവേഗം ഇന്ത്യൻ വരേണ്യ ഹിന്ദുത്വത്തിന്റെ പുതിയ മുഖമായി മാറി. അതായത് വർഷങ്ങളായി സംഘപരിവാർ അണിയറയിൽ നടത്തിക്കൊണ്ടിരുന്ന വിഭജനത്തെ പ്രോജ്വലിപ്പിക്കുവാൻ കഴിവുള്ള രസത്വരകം. അതായിരുന്നു മോദി. കൂട്ടിന് അമിത് ഷായും. സംഘപരിവാറിന്റെ അജണ്ട വ്യക്തമാണ്. ഒരൊറ്റ ഇന്ത്യ, ഒരൊറ്റ സംസ്കാരം, ഒരൊറ്റ ഭാഷ എന്ന അജണ്ട. അതായത് ഉത്തരേന്ത്യ വാരേണ്യ ഹിന്ദുത്വം ഇന്ത്യ മുഴുവൻ അടിച്ചേൽപ്പിക്കുകയെന്ന അജണ്ട. മറ്റൊരർത്ഥത്തിൽ ആര്യൻ മേധാവിത്വം അടിച്ചേൽപ്പിക്കുകയും മറ്റൊള്ള സംസ്കാരങ്ങളെല്ലാം അധ

മമാണെന്ന് വരുത്തി തീർക്കുകയും ചെയ്യുക. അതിനായി വാരേണ്യ ഹിന്ദു ചിന്തകളെല്ലാം ഉപയോഗപ്പെടുത്തുകയാണ് അവരുടെ രീതി. ഒപ്പം വാരേണ്യ ഹിന്ദുകോർപ്പറേറ്റുകളിലേക്ക് രാജ്യത്തെ സമ്പദ് കേന്ദ്രീകരിക്കുന്നതിനുള്ള സംവിധാനം ഒരുക്കുകയും ചെയ്യുക. സ്വാതന്ത്രഭാരതത്തിന്റെ എഴുപത് വർഷങ്ങൾ കടന്നുപോകുമ്പോൾ നമ്മുടെ മുൻപിലുള്ള ചിത്രമിതാണ്. അത് എങ്ങനെയാണ് അവർ നടപ്പാക്കിക്കൊണ്ടിരിക്കുന്നത് കൂടി പരിശോധിക്കണം.

ബി ജെ പി പ്രസിഡന്റ് അമിത് ഷാ കഴിഞ്ഞ ദിവസം പറഞ്ഞത് അടുത്ത അൻപത് വർഷം ഇന്ത്യ ഭരിക്കാനുള്ള തയ്യാറെടുപ്പാണ് പാർട്ടി നടത്തുന്നതെന്നാണ്. അത് വെറും വാക്കല്ല. ഇന്ത്യയുടെ അലകും പിടിയും മാറ്റാനുള്ള ശ്രമം തന്നെയാണത്. അതിന് ഭീഷണി കൂടാതെ രാജ്യം നിരന്തരം ഭരിക്കാനുള്ള രാഷ്ട്രീയ അന്തരീക്ഷം ഒരുക്കിയെടുക്കണം. അതിന്റെ ഭാഗമായാണ് മറ്റുള്ള രാഷ്ട്രീയ കക്ഷികളെയെല്ലാം ഉന്മൂലനം ചെയ്യാനും ഏതാണ്ട് ഏകകക്ഷി മാത്രമുള്ള ജനാധിപത്യ സംവിധാനം കൊണ്ടുവരാനുമുള്ള ശ്രമം. എതിർപക്ഷത്തുള്ളവരെ പണം കൊടുത്തോ സ്ഥാനമാനങ്ങൾ കൊടുത്തോ വശത്താക്കുക, ഒക്കുമെങ്കിൽ പാർട്ടിയെ തന്നെ വിലയ്ക്കെടുക്കുക എന്നീ തന്ത്രങ്ങളാണ് അതിനായി പയറ്റുന്നത്.

ഇതോടൊപ്പം പശുവിനെ വിശുദ്ധ പദവിലേക്കുയർത്തി ഹിന്ദു ജനസാമാന്യത്വത്തിന്റെ വികാരം ചൂഷണം ചെയ്യുകയും മതത്തെ രാഷ്ട്രീയത്തിൽ പ്രധാന സ്ഥാനത്ത് പ്രതിഷ്ഠിക്കുകയും ചെയ്യുക. ന്യനപക്ഷങ്ങൾ ഭാരതീയ സംസ്കാരത്തിന് എതിരാണെന്ന് എന്ന് സ്ഥാപിക്കുകയും ഇതിന്റെ ഭാഗമാണ്. ഒപ്പം അത് ദേശീയത അടിച്ചേൽപ്പിക്കുകയും ചെയ്യും. എല്ലാ ഫാസിസ്റ്റ് ശക്തികളും ചെയ്യുന്ന നടപടികളാണിത്. ഇതെല്ലാം ഇന്ത്യയും വളരെ സജീവമായി ഇപ്പോൾ നടക്കുന്നുണ്ട്. ഇടക്കാലത്തുണ്ടായ ദേശീയ പതാക വിവാദം ഉൾപ്പെടെയുള്ളവ ഇതിനോടൊപ്പം കൂട്ടിവായിക്കണം. രാജ്യമാണ് വലുത് - വ്യക്തി അപ്രസക്തമാണ്, പട്ടാളത്തിന്റെ നടപടികളെ വിമർശിക്കുന്നത് രാജ്യദ്രേഹമാണ്, ഭരണാധികാരികളെ വിമർശിക്കുന്ന രാജ്യദ്രോഹമാണ്, രാജ്യത്ത് നടമാടുന്ന അനീതികളെ ചൂണ്ടികാണിക്കുന്നത് രാജ്യദ്രോഹമാണ് എന്നിങ്ങനെ അതിദേശീയതാവാദികൾ പലവാദമുഖങ്ങളും ഉയർത്തുന്നുണ്ട്. ഒപ്പം രാജ്യത്തെ രക്ഷിക്കാൻ ഇതാ ഒരാൾ അവതരിച്ചിരിക്കുന്നു എന്ന രീതിയിൽ വ്യക്താരാധന കൊണ്ടുവരാനും ശ്രമം തുടരുന്നു.

ഇങ്ങനെ ഒരുവശത്തോടുകൂടി തീവ്രവികാരം സൃഷ്ടിച്ച് ചെയ്യുന്നതെല്ലാം രാജ്യനന്മയ്ക്കാണെന്ന ബോധ്യം ഉണ്ടാക്കിക്കൊടുത്ത് തങ്ങളുടെ ഗൂഢ അജണ്ട നടപ്പാക്കുകയാണ് ഇപ്പോഴത്തെ രീതി. തങ്ങൾ ഭരണത്തിലേറിയാൽ വിദേത്ത് നിന്ന് കള്ളപ്പണമെല്ലാം തിരികെ എത്തിക്കുമെന്ന് വാക്കുനൽകിയവർ അധികാരമേറിയപ്പോൾ അത് അസാധ്യമെന്ന് തിരിച്ചറിഞ്ഞു. അത് മറികടക്കാനുള്ള ശ്രമത്തിന്റെ ഭാഗമായാണ് ഒരൊറ്റ രാത്രികൊണ്ട് രാജ്യത്തെ സാമ്പത്തിക അരാജകത്വത്തി



ലേക്ക് വലിച്ചെറിഞ്ഞ നോട്ടുനിരോധനം നടപ്പാക്കിയത്. നോട്ടുനിരോധന നാളിതുവരയായിട്ടും കൃത്യമായ കണക്കുപോലും വെളിപ്പെടുത്താനായിട്ടുമില്ല. എങ്കിലും നോട്ടുനിരോധനം കള്ളപ്പണത്തിനെതിരായ സർജിക്കൽ സ്ട്രൈക്ക് ആയിരുന്നു എന്ന് രാജ്യത്തെ ബോധ്യപ്പെടുത്തുന്നതിൽ സർക്കാരിന്റെയും സംഘപരിവാറിന്റെയും പ്രചാരണ സംവിധാനം വിജയിച്ചു. അതേ സമയം രാജ്യത്തെ സാമ്പത്തിക ക്രമത്തെ അടിമുടി തകർത്തെറിഞ്ഞ ഈ നടപടി മൂലം എന്തൊക്കെ നേട്ടങ്ങളുണ്ടായിട്ടുണ്ട് എന്ന് എണ്ണമിട്ടു പറയാൻ ഇതുവരെ ആർക്കും കഴിഞ്ഞിട്ടുമില്ല.

ഹിന്ദുത്വ അജണ്ട നടപ്പാക്കുന്നതിന്റെ ഭാഗമായാണ് കാലിക്കച്ചവടവും അതിന്റെ മറവിൽ മാംസാഹാരവും വിലക്കാനുള്ള ശ്രമം തുടങ്ങിയത്. യഥാർത്ഥത്തിൽ മാംസ, തുകൽ കച്ചവടം കൊണ്ട് ജീവിച്ചുപോകുന്ന മുസ്ലീം, ദളിത് സമുദായങ്ങളുടെ സാമ്പത്തിക അടിത്തറ തകർക്കുകയും അവരെ ദാരിദ്ര്യത്തിൽ തളച്ചിടുകയും ചെയ്യുന്നു അതായിരുന്നു യഥാർത്ഥ ലക്ഷ്യമെന്ന് മനസ്സിലാക്കുവാൻ വേറെ ഗവേഷണമൊന്നും വേണ്ട.

ഇതേ സമയം കോർപ്പറേറ്റുകളെ പ്രീണിപ്പിച്ചു നിർത്താനും തങ്ങൾക്കുള്ള സാമ്പത്തിക സ്രോതസ്സ് ശക്തമാക്കി നിർത്താനും അവർ പ്രതിജ്ഞാബദ്ധരുമാണ്. ബാങ്കുകളുടെ ലയനത്തിലൂടെയും മറ്റ് കോർപ്പറേറ്റുകൾക്ക് ആവശ്യമായ സൗകര്യങ്ങൾ അവർ ഏർപ്പെടുത്തികൊടുക്കുന്നു. അവരുടെ ആവശ്യാനുസരണം എണ്ണവില വർദ്ധിപ്പിച്ചുകൊടുക്കുന്നു. വൻകിട കോർപ്പറേറ്റ് ശ്യംഖലകൾക്ക് കാർഷികവിപണിയിലടക്കം യഥേഷ്ടം ഇടപ്പെടാൻ അവസരം ഉണ്ടാക്കികൊടുക്കുന്നു. അതായത് ഒരുവശത്ത് സമ്പന്നവിഭാഗങ്ങൾക്ക് യഥേഷ്ടം വളരാൻ അവസരം കൊടുക്കുമ്പോൾ രാജ്യത്തെ സാധാരണ പൗരന്മാകരുടെ യഥാർത്ഥ അവസ്ഥ എന്താണ്? സ്വാതന്ത്ര്യത്തിന്റെ 70 വർഷങ്ങൾ പിന്നിടുമ്പോൾ യഥാർത്ഥ ചോദ്യം അതാണ്.

അപ്പോൾ നമ്മൾ ഗോരഖ്പൂരിലേക്ക് തിരിഞ്ഞുനോക്കണം, ബീഫ് കഴിച്ചു എന്നാരോപിച്ച് ട്രെയിനുള്ളിൽ കുത്തികൊല്ലപ്പെട്ട ജുനൈദിനെ ഓർക്കണം, ഇരുപ്പത്തൊന്നാം നൂറ്റാണ്ടിലും ശുചിമുറി സൗകര്യമില്ലാത്ത ഉത്തരേന്ത്യയിലെ ഭവനങ്ങളെ കൺതുറന്ന് കാണണം, മനുഷ്യൻ എന്ന പരിഗണന പോലും ഇല്ലാതെ കഴിയേണ്ടി വരുന്ന ദളിതന്റെ അവസ്ഥ അറിയണം, കൂര എന്നു പോലും വിളിക്കാൻ കഴിയാത്ത ഷെഡുകൾക്കുള്ളിൽ കഴിയേണ്ടി വരുന്ന കുടുംബങ്ങളെ കാണണം. മല്യ

മാർക്ക് കോടികൾ ഇളവ് ചെയ്ത് കൊടുക്കുന്ന ബാങ്കുകൾ പക്ഷേ കഴുത്തിൽ പിരിമുറുക്കിയതുമൂലം ആത്ഹത്യ ചെയ്ത കർഷകരുടെ കുടുംബങ്ങളുടെ കണ്ണീര് കാണണം, മനുഷ്യവിസർജ്ജ്യം ഇന്നും കോരി മാറ്റാൻ വിധിക്കപ്പെട്ട മനുഷ്യരെ അറിയണം, എല്ലുമുറിയെ പണിതിട്ടും ഒരു നേരത്തെ വിശപ്പ് മാറ്റാൻ കഴയാതെ കഷ്ടപ്പെടുന്ന മനുഷ്യരെ മനസ്സിലാക്കണം. അപ്പോൾ നമുക്ക് മനസ്സിലാകും. ഒരുവശത്ത് വിമാനവേഗത്തിൽ കുതിക്കുന്ന ഇന്ത്യയുടെ മറുവശം കാളവണ്ടിയെക്കാൾ പതുക്കെ ഇഴയുകയാണെന്ന്.

തീർച്ചയായും ഒറ്റപ്പെട്ട തുരുത്തുകളിൽ നിന്നും എതിർപ്പ് ഉയരുമ്പോഴും അതിനെ അടിച്ചമർത്താനും ദേശീയത, ഹിന്ദുത്വ എന്ന മുദ്രാവാക്യം ഫലപ്രദമായി ഉയർത്തി അതിനെ പ്രതിരോധിക്കാനും സംഘപരിവാറിന് കഴിയുന്നുണ്ട്. ഒരുകാലത്തും ഇല്ലാതിരുന്നതുപോലെ പണം വാരിയെറിഞ്ഞുള്ള കളിയാണ് ഇപ്പോൾ അരങ്ങേറുന്നത്. ഭിന്നിപ്പിക്കാനും ഒന്നിപ്പിക്കാനും പണം ഘടകമാകുന്നു. ഉടുപ്പ് മാറുന്ന ലാഘവത്തോടെ രാഷ്ട്രീയം മാറാൻ കഴിവുള്ളവരാണ് നമ്മുടെ പ്രമുഖ നേതാക്കൾ പോലും. തങ്ങളുടെ രാഷ്ട്രീയ വിജയത്തെ ബാധിക്കുന്നില്ലെങ്കിൽ ന്യൂനപക്ഷം ദേശീയ വിരുദ്ധരാണ് എന്ന് പറയാൻ കഴിവുള്ളവരാണ് ഉത്തരേന്ത്യൻ നേതാക്കളിൽ പലതും. തെന്നിന്ത്യയിലും ഈ ഉത്തരേന്ത്യൻ രാഷ്ട്രീയം അരങ്ങേറുകയാണ്. ദ്രാവിഡ അഭിമാനം ഉയർത്തിപിടിച്ചിരുന്ന രാഷ്ട്രീയ കക്ഷികൾ പോലും ഉത്തരേന്ത്യൻ രാഷ്ട്രീയം കീഴടങ്ങുന്നു.

ദേശീയതയുടെ പേരിൽ ഒരേ ഭാഷ അടിച്ചേൽപ്പിക്കാനും ശ്രമം തുടങ്ങി. അടുത്തിടെ ഒഡീഷ മന്ത്രിക്ക് കേന്ദ്രമന്ത്രി ഹിന്ദിയിൽ കത്തയച്ചതും അതിന് മറുപടി ഒഡീഷ്യയിൽ നൽകിയതും ഇതുമായി ചേർത്തുവായിക്കണം. കേരളത്തിൽ പ്രവർത്തിക്കുന്ന നാഷനലൈസ്ഡ് ബാങ്കുകളിൽ പോലും ഇംഗ്ലീഷിലും ഹിന്ദിയിലും മാത്രമാണ് ബോർഡുകളും എഴുത്തുകുത്തുകളും. മാത്രമല്ല, ഉത്തരേന്ത്യയിൽ മാത്രം കണ്ടുപരിചയിച്ചിരുന്ന ആഘോഷങ്ങൾ ഇവിടേക്കും ഇറക്കുമതി ചെയ്ത് ഏക സംസ്കാരം അടിച്ചേൽപ്പിക്കാനുള്ള ശ്രമം തുടങ്ങിക്കഴിഞ്ഞു. ഭാവിയിൽ ഓണം നമ്മുടെ ദേശീയ ആഘോഷമല്ലാതാവുകയും മറ്റു ചിലതു കടന്നുവരികയും ചെയ്തേക്കാം. ആ രീതിയിലാണ് കാര്യങ്ങളുടെ പോക്ക്.

ന്യൂനപക്ഷങ്ങൾ ഏറ്റവും അരക്ഷിതരാകുന്ന കാലഘട്ടം കൂടിയാണിത്. ഈ ആശങ്ക പങ്കുവെച്ചവരിൽ സ്ഥാനമൊഴിഞ്ഞ ഉപരാഷ്ട്രപതി ഹമീദ് അൻസാരിയുമുണ്ടായിരുന്നു. സ്ഥാനമൊഴിയുന്നതിന് മുമ്പ് നൽകിയ അഭിമുഖത്തിലായിരുന്നു അത്. അതിന്റെ പേരിൽ അദ്ദേഹത്തിന്റെ യാത്രയയപ്പ് ചടങ്ങിന്റെ പ്രൗഢി കുറയ്ക്കാനും ശ്രമമുണ്ടയി. പ്രധാനമന്ത്രി ആ ചടങ്ങിൽ പങ്കെടുത്തു എന്ന് വരുത്തിത്തീർക്ക മാത്രമായിരുന്നു.

ഇനി സാംസ്കാരിക രംഗത്തും ഒരു അധിനിവേശം വ്യക്തമാണ്. അമർത്യസെന്നിനെ സംബന്ധിച്ച ഡോക്യുമെന്ററിക്ക് അനുമതി നിഷേധിച്ചത് പശുവിനെ സംബന്ധിച്ചും നോട്ട് നിരോധനം സംബന്ധിച്ചും പരാമർശങ്ങളുണ്ടായിരുന്നതിന്റെ പേരിലാണ്. ഏറ്റവും ഒടുവിൽ സെൻസർ ബോർഡ് ചെയർമാൻ നിഹലാനി പുറത്താക്കപ്പെടുകയും ചെയ്തു. കേന്ദ്രസർക്കാർ നൽകിയ ചില ജനാധിപത്യവിരുദ്ധ നിർദ്ദേശങ്ങൾ പാലിക്കാക്കാത്തതിന്റെ പേരിലായിരുന്നു ഇത്. അതായത് സമസ്ത മേഖലകളിലും പിടിമുറുക്കിയ ഒരു ർക്കാർ ഇനി മുതലാളി തൊഴിലാളി ബന്ധങ്ങളും പൊളിച്ചെഴുതാൻ മുന്നോട്ടു നീങ്ങുന്നു. അതായത് ഇനി മുതൽ രാജ്യത്ത് ഒരു തൊഴിൽ നിയമങ്ങളും ബാധകമല്ലാതെ തന്നെ സ്ഥാപനങ്ങൾ നടത്തിക്കൊണ്ടുപോകാനുള്ള അസവരമാണ് ഒരുങ്ങുന്നത്. അതായത് ഹിന്ദുത്വ അജണ്ടയുടെ മറവിൽ സമ്പൂർണ്ണ മുതലാളിത്ത അജണ്ടയും നടപ്പാക്കും.

എന്നാൽ ബി ജെ പി അജണ്ടയെ നേരിടാനാവാത്ത വിധം ഛിന്നഭിന്നമാണ് പ്രതിപക്ഷത്തെ അവസ്ഥ. ശക്തനെ നേരിടാനാവില്ലെങ്കിൽ അവനോടൊപ്പം കൂടുക എന്ന പ്രായോഗിക തന്ത്രമാണ് എല്ലാവരും പയറ്റുന്നത്. ഒരിക്കൽ മോദിക്ക് ശക്തനായ എതിരാളി എന്ന പ്രതീക്ഷ കൊടുത്ത നിതീഷ്കുമാർ തന്നെ സംഘപരിവാർ പാളയത്തിലെത്തിക്കഴിഞ്ഞിരിക്കുന്നു. തെന്നിന്ത്യയിലെ രാഷ്ട്രീയ കക്ഷികളിൽ പലതും ബി.ജെ.പി പാളയത്തിൽ കയറിക്കൂടിക്കഴിഞ്ഞു. വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലും സ്ഥിതി ഭിന്നമല്ല. ഒരുവശത്ത് ജനം നിരാശയുടെ പടുകുഴിയിൽ വീഴുമ്പോഴും അതൊന്നും ചർച്ചാവിഷയമാവാത്ത രീതിയിലേക്ക് രാഷ്ട്രീയം എത്തിനിൽക്കുന്നു. ഇന്ത്യ എന്നാൽ ഹിന്ദു അപകടകരമായ ബോധ്യം കുത്തിവെക്കാൻ ശ്രമിക്കുമ്പോൾ എതിർപ്പിന്റെ നേരിയ ശബ്ദങ്ങളല്ലാതെ ശക്തമായ പ്രതിരോധം എവിടെയും ഉയരുന്നില്ല. മനുഷ്യനെക്കാൾ പ്രധാനം പശുവാണെന്ന് വരുത്തിത്തീർക്കുമ്പോൾ പ്രതികരിക്കാൻ പോലും ഭയമുള്ളവരായി ഇന്ത്യൻ ജനം മാറുന്നു. ഭിന്നമായ സാമ്പത്തിക അജണ്ടയിലൂടെ ജനങ്ങളെ കോർപ്പറേറ്റ് താത്പര്യങ്ങൾക്ക് എറിഞ്ഞുകൊടുക്കുമ്പോൾ എന്താണ് സംഭവിക്കുന്നതെന്ന് പോലും ജനങ്ങൾ അറിയുന്നില്ല. പഴയ കുലത്തൊഴുത്തുകാരന്റെ കഥ പോലെ ഏതോ മാന്ത്രികവാക്കുകൾക്ക് പിന്നാലെ സഞ്ചരിച്ച് നിലയില്ലാക്കയത്തിലേക്ക് വീഴാൻ തയ്യാറെടുത്തുനിൽക്കുകയാണ് ഒരു ജനതതി.

സ്വാതന്ത്ര്യത്തിന്റെ എഴുപത് വർഷങ്ങൾ കടന്നുപോകുമ്പോൾ നമ്മൾ പങ്കുവെയ്ക്കേണ്ടത് ഈ ആശങ്കകൾ കൂടയാണ്.

**മേമ്പൊടി**

റിസോർട്ട് രാഷ്ട്രീയമാണ് ഇപ്പോഴത്തെ ട്രെൻഡ്. തമിഴ്നാട്ടിൽ ചിന്നമ്മ കുറേ എം.എൽ.എമാരെ റിസോർട്ടിൽ അടച്ചിട്ടു ഭരണം പിടിച്ചെങ്കിൽ രാജ്യസഭയിലേക്ക് എങ്ങനെയും ജയിച്ചുകയറാൻ വേണ്ടിയാണ് അഹമ്മദ് പട്ടേൽ എം.എൽ.എ മാരെ കർണാടകത്തിലെ റിസോർട്ടിൽ അടച്ചിട്ടത്. ചരിത്രം ആവർത്തിക്കുകയാണ്. എടപ്പാടി പളനി സ്വാമിയെ അധികാരമേറ്റാൻ അരങ്ങേറിയ റിസോർട്ട് നാടകം തമിഴ്നാട്ടിൽ തിരിച്ചെത്തിയിരിക്കുന്നു. ഇത്തവണ പളനിസ്വാമിയെ അധികാരത്തിൽ നിന്നിറക്കുകയാണ് ലക്ഷ്യം. നോട്ടുകെട്ടുകൾ വാരിവിതറപ്പെടും. ഇതാണ് യഥാർത്ഥ സ്വാതന്ത്ര്യം.

കവർസ്റ്റോറി



എം. കെ. നാരായണമൂർത്തി

# സ്വാതന്ത്ര്യബിംബങ്ങൾ

ഇന്ത്യക്ക് സ്വാതന്ത്ര്യം ലഭിച്ചിട്ട് 70 വർഷങ്ങളായെന്ന് കണക്ക് പുസ്തകം പറയുന്നു. ആഗസ്റ്റ് 15 അത്രനല്ല ദിവസമല്ലെന്നും ഒരു ദിവസം കൂടി കഴിഞ്ഞ് 16 ന് മതിയെന്നും ആസ്ഥാന ജ്യോതിഷികൾ നെഹ്റുവിനോട് കട്ടായം പറഞ്ഞെങ്കിലും മൗണ്ട് ബാറ്റൺ പ്രഭുവിന് ആഗസ്റ്റ് 15 തന്നെയാകണമെന്ന് നിർബന്ധമായിരുന്നുവെന്ന് ചരിത്രം രേഖപ്പെടുത്തുന്നു. ഒരു കോംപ്രമൈസ് എന്ന നിലയിലത്രെ ആഗസ്റ്റ് 14 കഴിഞ്ഞ് 15 തുടങ്ങുന്ന അർദ്ധരാത്രി തന്നെ ഇന്ത്യൻ കൊടി ഉയർന്നത് എന്ന് ചരിത്രത്തെ ഇഴകീറി പരിശോധിച്ചവർ പറയുന്നു. 70 വർഷങ്ങൾ എന്നത് ഒരു ജനാധിപത്യസംവിധാനത്തിന് വളർന്നു പരിലസിക്കുവാനുള്ള സമയമൊന്നുമല്ല. ലോകത്തിലെ ജനാധിപത്യത്തിന്റെ അമ്മത്തൊട്ടിലുകളെല്ലാം നൂറ്റാണ്ടുകൾ കൊണ്ട് മാത്രം അതിന്റെ അന്തസത്ത ഉൾക്കൊണ്ടവരാണ്. ഈ പരിമിതിയിൽ നിന്നുകൊണ്ട് വേണം ഇന്ത്യൻ ജനാധിപത്യത്തെ നോക്കി കാണേണ്ടത്.

സ്വാതന്ത്ര്യസമരത്തിൽ ഒരു പങ്കും വഹിച്ചിട്ടില്ലാത്തവർ പൊതുദേശീയതയുടെ അപ്പോസ്തലന്മാരാകുന്ന കാഴ്ചയാണ് നാമിവിടെ കണ്ടുകൊണ്ടിരിക്കുന്നത്. ബ്രിട്ടീഷുകാർക്ക് മാപ്പെഴുതി നൽകി പൊടിതട്ടിയത് അടവുതന്ത്രമായിരുന്നുവെന്ന് ഉളുപ്പില്ലാതെ ന്യായീകരിക്കുവാൻ മാത്രം അധപതിച്ച ഒരു രാഷ്ട്രീയ സംസ്കാരം കഴിഞ്ഞ 70 നൂറ്റാണ്ടുകളായി എങ്ങനെ ഇന്ത്യയിൽ സൃഷ്ടിക്കപ്പെട്ടു? സ്വാതന്ത്ര്യസമരത്തിന്റെ തീച്ചൂളയിൽ വെന്തുരുകി ഉരുവപ്പെട്ട ഇന്ത്യൻ ദേശീയത 70 വർഷങ്ങൾക്കിപ്പുറം ഹിന്ദുദേശീയതയായി എങ്ങനെ മാറി? സ്വാതന്ത്ര്യദിനത്തിൽ മദ്രസ്സകളിൽ വന്ദേമാതരം പാടിയ ശേഷം അതിന്റെ വീഡിയോ റെക്കാർഡിംഗ് സെക്രട്ടറിയേറ്റിലേക്ക് അയയ്ക്കണമെന്ന് തിട്ടൂരം പുറപ്പെടുവിക്കുന്ന യോഗി ആദിത്യനാഥന്റെ മണ്ണായി ഇന്ത്യ മാറിയത് എങ്ങനെയെന്ന് അന്വേഷിക്കേണ്ടതുണ്ട്. ജനാധിപത്യത്തിന്റെ ആനുകൂല്യത്തെ മുതലെടുത്ത് അധികാരത്തിലെത്തിയ ശേഷം അതേ ജനാധിപത്യത്തെയും മതേതരത്വത്തെയും അട്ടിമറിക്കുന്ന രാഷ്ട്രീയ മുതലെടുപ്പ് നഗ്നമായി നടത്താൻ സാധിക്കുന്നെങ്കിൽ നമ്മുടെ ഏഴു പതിറ്റാണ്ടുകൾ വെറുതെ പാഴാകുകയല്ലായിരുന്നോ? ചോദ്യങ്ങൾ നിരവധിയാണ്. ഉത്തരങ്ങൾ സങ്കീർണ്ണവും.

നാനാത്വത്തിൽ ഏകത്വം കണ്ടെത്തിയ ഗാന്ധിജിയും നെഹ്റുവും തങ്ങളുടെ ചിന്തയിലും പ്രവർത്തിയിലും



ഉരുവപ്പെടുത്തിയ ഇന്ത്യ എന്ന സങ്കല്പം തന്നെയാണോ ഇന്നു നാം കാണുന്ന ഇന്ത്യ? ചരിത്രബോധമുള്ള ആർക്കും അല്ലാ എന്ന് നിസ്സംശയം പറയാം. അധികാരം എന്നത് ജനസേവനത്തിനുള്ളത് മാത്രമല്ലെന്നും അത് മറ്റ് ചിലതിന് കൂടി വേണ്ടിയാകണമെന്നും ഇന്ത്യൻ ഭരണാധികാരികൾ തിരിച്ചറിഞ്ഞിരിക്കുന്നു. ഫാസിസ്റ്റ് ഭരണമുറകൾ എക്കാലവും ബിംബവത്കരണത്തിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഹിറ്റ്ലറും മുസ്സോളിനിയും രൂപപ്പെടത്തിയ ഈ രീതിയാണ് ഇന്ന് ഇന്ത്യയിൽ ഉടലെടുത്തിരിക്കുന്നത്. മോദിയെന്ന ശരാശരി രാഷ്ട്രീയക്കാരനെ മോദിജിയായി ഉയർത്തിക്കാട്ടി ബി.ജെ.പി.നേതൃത്വം ഇപ്പോൾ ചെയ്തുക്കൊണ്ടിരിക്കുന്നത് ഈ ബിംബവത്കരണമാണ്. വാജ്പേയിയേയും അദ്വാനിയേയും ഇത്തരത്തിൽ ബിംബവൽക്കരിക്കാൻ ശ്രമിച്ചെങ്കിലും അത് നടക്കാതെ പോയി. വീരാരാധനയും, വ്യക്തി ആരാധനയും വല്ലാതെ സ്വാധീനം ചെലുത്തുന്ന ഇന്ത്യൻ സമൂഹത്തിൽ കൃത്യമായ പ്ലാനോട് കൂടി വിഗ്രഹവൽക്കരണം നടക്കുമെന്ന് ഗുജറാത്ത് കലാപം നടത്തി വിജയിച്ച മോഡിക്ക് മനസ്സിലായി. കോർപ്പറേറ്റുകളും മതാന്ധത ബാധിച്ച രാഷ്ട്രീയക്കാരും അധികാരത്തിന്റെ തണലാഗ്രഹിക്കുന്ന മനുഷ്യദൈവങ്ങളും മോഡിയുടെ കളത്തിലെ കരുക്കളായി. ചടുലമായ നീക്കങ്ങളിലൂടെ ഗുജറാത്തിലൂടെ ന്യൂഡൽഹിയിലേയ്ക്ക് മോഡി നടന്നു കയറി.

സ്വാതന്ത്ര്യസമരക്കാലത്തും അതിനുശേഷം ഏകദേശം മുപ്പതു വർഷക്കാലത്തോളവും ഇന്ത്യയിൽ രാഷ്ട്രീയപ്രവർത്തകർക്കുണ്ടായിരുന്ന ഗുണമേന്മയും നശിക്കുന്ന കാഴ്ചയാണ് എൺപതുകൾക്ക് ശേഷം നാം

കാണുന്നത്. ജവഹർലാൽ നെഹ്റു, ജയപ്രകാശ് നാരായണൻ, റാം മനോഹർ ലോഹ്യ, എ.കെ.ജി, സി.അച്ചുതമേനോൻ, ജ്യോതിബാസു, പെരിയോർ, കാമരാജ് നാടാർ തുടങ്ങി അസംഖ്യം പ്രതിഭാധനന്മാരായ ആളുകളായിരുന്നു ഇന്ത്യൻ ബഹുസ്വരതയെ നയിച്ചിരുന്നത്. ഒരു ജനാധിപത്യ സംവിധാനത്തിന്റെ ബാല്യത്തിൽ വളരെ ക്ലേശകരമായ ജോലിയായിരുന്നു ഇവർക്കുണ്ടായിരുന്നത്. വിവരണാതീതമായ ജാതിസംവിധാനം സമൂഹത്തെ മുച്ചൂടും മുടിക്കാൻ അറിഞ്ഞോ അറിയാതെയോ തയ്യാറായി നിൽക്കുന്ന ഇന്ത്യൻ സമൂഹത്തിൽ ഈ രാഷ്ട്രീയ നേതാക്കൾക്ക് വെല്ലുവിളികൾ ഏറെയായിരുന്നു. അവർ ധിഷണകൊണ്ടും ലാളിത്യം കൊണ്ടും ജനങ്ങളെ സേവിച്ചു. നികുതിപണം രാജ്യത്തിന്റെ വളർച്ചയ്ക്ക് എങ്ങനെ ഉപയോഗിക്കണമെന്ന് അവർ മാതൃക കാട്ടി. എന്നാൽ 80 കൾക്ക് ശേഷമുള്ള ഇന്ത്യൻ രാഷ്ട്രീയം പരിശോധിച്ചാൽ കാണാൻ കഴിയുന്നത് ദയനീയ ചിത്രമാണ്. കേരളം മാത്രമാണ് അതിന് അപവാദം. (ഒരു നൂറ്റാണ്ടിന് മുന്നേ ശ്രീനാരായണഗുരുവും, അയ്യൻകാളിയും, മന്നത്ത് പത്മനാഭനുമൊക്കെ ഉഴുതു മറിച്ച മണ്ണിലേക്ക് വന്ന കേരളത്തിലെ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്ക് ഇന്ത്യയിലെ മറ്റൊരു സംസ്ഥാനങ്ങളിലേയും രാഷ്ട്രീയ പ്രസ്ഥാനങ്ങളുമായോ പ്രവർത്തനശൈലികളുമായോ ഒരു താരതമ്യവും ഇല്ല.) പാർട്ടികളും പ്രസ്ഥാനങ്ങളും ഐഡിയോളജിയെ നിക്ഷിപ്ത താൽപര്യങ്ങൾക്ക് അടിയറവച്ചുകൊണ്ട് സാമാന്യ ജനത്തെ ചൂഷണം ചെയ്തും വഞ്ചിച്ചും മുന്നേറുന്ന കാഴ്ച 80 കൾക്ക് ശേഷം ഇന്ത്യ കണ്ടു. സോഷ്യലിസ്റ്റ് പ്രസ്ഥാനങ്ങൾ തുണ്ടുതുണ്ടായി ചിതറി. ദേശീയ പാർട്ടികൾ സംസ്ഥാന അടിസ്ഥാനത്തിലും പ്രാദേശികാടിസ്ഥാനത്തിലും വ്യത്യസ്ത സമീപനങ്ങൾ സ്വീകരിച്ചുകൊണ്ട് സമ്പത്ത് കേന്ദ്രീകരിക്കുന്നതിൽ മാത്രം ശ്രദ്ധിച്ചു. തികച്ചും വൈകാരികമായ പ്രശ്നങ്ങൾ ഉയർത്തികൊണ്ടു വന്ന് പ്രാദേശിക പാർട്ടികൾ ജനങ്ങളെ വിവിധ കള്ളികളിലാക്കി. ശരിയായ വിദ്യാഭ്യാസത്തിന്റെ അഭാവം ഗ്രാമീണ ജനതയെ പ്രാദേശികരാഷ്ട്രീയത്തിന്റെ അടഞ്ഞ കൽത്തുറുങ്കുകളിലാക്കിയെന്നതാണ് വാസ്തവം. ഭാഷയേയും വ്യത്യസ്തങ്ങളായ ജീവിത രീതികളേയും രാഷ്ട്രീയ ആയുധങ്ങളാക്കി മാറ്റിയപ്പോൾ വിഘടനവാദങ്ങൾ ശക്തമായി. 29 സംസ്ഥാനങ്ങളിലായി ആയിരക്കണക്കിന് പാർട്ടികൾ. ദിശാബോധമോ രാഷ്ട്രതന്ത്രജ്ഞതയോ ഇല്ലാത്തവരുടെ നേതൃത്വത്തിലാണ് ഇത്തരം പാർട്ടികൾ ഉണ്ടായത്. നിരക്ഷരതയേയും, അന്ധവിശ്വാസങ്ങളേയും, പ്രാദേശിക വാദത്തേയും സമന്വയിപ്പിച്ചുകൊണ്ട് അധികാരം കൈയ്യാളാമെന്ന് ഇവർ തെളിയിച്ചു. മഹാരാഷ്ട്രയിലെ ശിവസേനയും, നവനിർമ്മാണ സേനയും ഇതിന്റെ പ്രത്യക്ഷോദാഹരണങ്ങളാണ്. തമിഴ്നാട്ടിലെ ദ്രാവിഡ പാർട്ടികളും എൺപതുകൾക്ക് ശേഷം വെറും ആൾക്കൂട്ടങ്ങളും ജയലളിതയെയും ശശികലയെയും പോലുള്ള അമ്മ ദൈവങ്ങളുടെ ആരാധകരുമായി അധഃപതിച്ചു. അധികാരവും പണവും മാത്രമായി ദ്രാവിഡ പാർട്ടികളുടെ ആശയം ചുരുങ്ങിയപ്പോഴാണ് ഒ.പി.എസും, ഇ.പി.എസും ഉണ്ടായത്.

ഇടതുപക്ഷ പാർട്ടികളിലുമുണ്ടായി വലിയ തോതിലുള്ള അപചയം. സ്വാതന്ത്ര്യത്തിന് മുമ്പും പിമ്പും ഇന്ത്യയെ മനസ്സിലാക്കുന്നതിൽ ഇടതുപക്ഷം വൻ പരാജയമായി. ഇന്ത്യയുടെ സാമൂഹ്യഘടന (Social Fabric) ശരിയായി മനസ്സിലാക്കാനോ ജാതിയും ഗോത്രങ്ങളും ഏതു തരത്തിലാണ് ഇന്ത്യൻ മനസ്സുകളെ സ്വാധീനിക്കുന്നതെന്നോ മനസ്സിലാക്കാൻ ഇവർ തയ്യാറായില്ല. ഭാരതീയ ചിന്തകളെ സ്വാംശീകരിച്ച് പ്രവർത്തിക്കാൻ ശ്രമിച്ച നേതാക്കൾ ഇടതു പാർട്ടികളിൽ പാർശ്വവൽക്കരിക്കപ്പെടുകയും ചെയ്തു. ഒന്നായിരുന്ന കമ്മ്യൂണിസ്റ്റ് പാർട്ടി 1964 ൽ പിളർന്നതെന്തിനെന്ന് ഇന്നാർക്കും അറിയില്ല. ആ പാർട്ടികളുടെ നേതാക്കൾക്ക് തന്നെ ഉത്തരമില്ലാത്ത പ്രതിഭാസമാണത്. ആ പിളർപ്പ് ഇന്ത്യയിലെ ഇടതുപക്ഷ പ്രസ്ഥാനത്തെ വളരെയേറെ ദുർബലമാക്കി. ഇന്ത്യൻ സമൂഹത്തെ സൂക്ഷ്മമായി വിലയിരുത്താനും സൈദ്ധാന്തിക തലത്തിൽ ഉത്തരങ്ങൾ തേടാനും ഇടതുപക്ഷത്തിനായില്ല. റഷ്യയേയും ചൈനയേയും മോഡലാക്കാൻ ശ്രമിച്ചപ്പോൾ പാർട്ടി പരിപാടികളിൽ ഇന്ത്യയെ അറിയാൻ ശ്രമിക്കാത്തത് എന്തുക്കൊണ്ടാണെന്ന് ഇനിയും അന്വേഷിക്കേണ്ടിയിരുക്കുന്നു. മാധ്യമ രംഗത്ത് സാങ്കേതികമായി കുതിപ്പുകൾ ഉണ്ടായെങ്കിലും മാധ്യമ പ്രവർത്തനത്തിന്റെ നിലവാരം വേണ്ടത്ര ഉയർന്നിട്ടില്ലെന്ന് ആ രംഗം പരിശോധിച്ചാൽ ബോധ്യമാകും. ഉന്നതമായ ചിന്തകളും ആ ചിന്തകളുടെ കാഴ്ചപാടിൽ നിന്നുള്ള സാമൂഹ്യ ഉത്തരവാദിത്വങ്ങളും നിറവേറ്റാനാണ് ആദ്യകാല പത്ര സമൂഹം ശ്രമിച്ചതെങ്കിൽ കോർപ്പറേറ്റ്വൽക്കരിക്കപ്പെട്ട ഇന്നത്തെ മാധ്യമ പ്രവർത്തനം വെറും ജീവനോപാധി മാത്രമായിരിക്കുന്നു. തീവ്രദേശീയതയും അസത്യ പ്രചരണങ്ങളും കൊണ്ട് മലിമസമാക്കുകയാണ് ദേശീയ മാധ്യമങ്ങളിൽ ഭൂരിഭാഗവും. അധികാരകേന്ദ്രങ്ങളുടെ പാദസേവകരായി പരസ്യ വരുമാനം ലഭിക്കാനും ബോർഡു കോർപ്പറേഷൻ സ്ഥാന മാനങ്ങൾ സംഘടിപ്പിക്കാനുള്ള ഉപകരണമായി പത്രപ്രവർത്തനം അധഃപതിച്ചിരിക്കുന്നു. സ്വദേശാഭിമാനി രാമകൃഷ്ണ പിള്ളയും, എൻ.റാമും ഒന്നുമായില്ലെങ്കിലും സത്യസന്ധമായി കാര്യങ്ങൾ റിപ്പോർട്ട് ചെയ്യാനും വാർത്താ വിശകലനങ്ങൾ നടത്താനും മാധ്യമ സമൂഹം തയ്യാറാകണം. ഇക്കിളി സീരിയലുകൾക്ക് പകരമായി നടക്കുന്ന അന്തിചർച്ചകൾ വഴി തെറ്റിക്കുന്നത് വരും തലമുറയെ കൂടെയാണ്. നീറുന്ന നൂറായിരം പ്രശ്നങ്ങൾ ചർച്ച ചെയ്യപ്പെടേണ്ടിടത്ത് ദിലീപിന്റെയും കാവ്യാമാധവന്റെയും പ്രണയബന്ധവും സണ്ണിലിയോണിന്റെ തുണിയുടെ നിറവും ചർച്ച ചെയ്ത് സമയവും ഊർജ്ജവും പാഴാക്കുമ്പോൾ മാധ്യമങ്ങൾ വഴി തെറ്റിക്കുന്നത് ഒരു സമൂഹത്തെയാകെയാണ്.

സ്വാതന്ത്ര്യം നേടി 70 കൊല്ലങ്ങളായെന്ന് അഭിമാനപൂർവ്വം പ്രസംഗിച്ചു നടക്കുന്നതും മറ്റൊരു ബിംബവൽക്കരണത്തിനുള്ള ശ്രമമാണ്. ദേശീയതയെ ആളിക്കത്തിച്ച് പൊതുജനത്തെ അന്ധരാക്കി മാറ്റി സ്ഥിര പ്രതിഷ്ഠകൾ ആക്കാനുള്ള ശ്രമം. പട്ടിണിക്കാരന്റെ അവസ്ഥയിൽ പ്രകടമായ മാറ്റങ്ങൾ ഉണ്ടാകേണ്ട കാലയളവിൽ കർഷക ആത്മഹത്യകൾ ആയിരങ്ങളിലേക്ക് കുതിക്കുന്നു. പിഞ്ചു കുഞ്ഞുങ്ങൾ ഓക്സിജൻ ലഭിക്കാതെ മരിക്കുന്നു. മൂന്നു നേരം ഭക്ഷണമെന്നത് ഒരു സ്വപ്നം മാത്രമായി അവശേഷിക്കുന്ന മുപ്പത് ശതമാനം പേർ ഭാരതാംബയുടെ മടിത്തട്ടിൽ കരഞ്ഞുറങ്ങുന്നുണ്ട്. എന്തും ആഘോഷിക്കാം. അതിനുള്ള അർഹത നേടി കഴിഞ്ഞു മാത്രം.




# മതനിരപേക്ഷതയ്ക്ക് മറവിൽ നിന്ന് ഒളിയമ്പുകൾ




വിശ്വാസത്തിനെതിരായ പ്രതിസന്ധികൾ ഉണ്ടായപ്പോഴെല്ലാം പ്രതിഷേധിക്കുവാനും ചെറുത്തുനിൽക്കുവാനും മടികാണിക്കാതിരുന്ന ഒരു ഭൂതകാലമാണ് നമ്മുടെ വിശ്വാസി സമൂഹത്തിന് അടുത്ത കാലം വരെയും ഉണ്ടായിരുന്നത്. പക്ഷെ, ഏതാനും നാളുകളായി നമുക്ക് ചുറ്റും ഉടലെടുത്ത ചില വിശ്വാസ, സാമൂഹിക പ്രതിസന്ധികൾ നമ്മുടെ പ്രതികരണശേഷിയെ തന്നെ സ്വാധീനിച്ചിട്ടുണ്ടോയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. കാരണം, പലതും കുറച്ചുനാളുകളായി നാം കണ്ടില്ലെന്ന് നടിക്കുകയാണ്. നമുക്കിടയിലും വേണ്ടപ്പെട്ടവരുടെ ഹൃദയങ്ങളിലും ദുഷ്ടൻ ഭിന്നതയുടെയും അവിശ്വാസത്തിന്റെയും സംശയങ്ങളുടെയും വിത്തുകൾ വിതയ്ക്കുന്നത് നാം തിരിച്ചറിയാതെ പോകുന്നു.

കത്തോലിക്കാ തിരുസഭക്ക് പ്രാദേശികവും, പാരമ്പര്യപരവുമായ തനതായ സവിശേഷതകൾ പലതുമുണ്ടെങ്കിലും വിശ്വാസതീക്ഷണതയുടെയും അടിസ്ഥാന പാരമ്പര്യങ്ങളുടെയും വിശ്വാസസത്യങ്ങളുടെയും കാര്യത്തിൽ വിട്ടുവീഴ്ചകളൊന്നുമില്ല. കാലം മാറുന്നതിനനുസരിച്ച് കോലവും മാറണം എന്ന ആധുനിക ലോകത്തിന്റെ വ്യർത്ഥചിന്തയുടെ ഭാഗമായി അനാവശ്യമാം വിധം നമ്മുടെ വിശ്വാസാചാരങ്ങളും ആത്മീയ ബോധ്യങ്ങളും ചോദ്യം ചെയ്യപ്പെടുന്ന അനുഭവങ്ങൾ പ്രതിരോധം അർഹിക്കുന്നു. അനർഹമായ വേദികളിൽ, യോഗ്യമായ കരങ്ങളിൽ കീറിമുറിക്കപ്പെടാവുന്നതല്ല നമ്മുടെ ഒരു വിശ്വാസപാരമ്പര്യങ്ങളും എന്ന സത്യം നമ്മെയും നമ്മുടെ ചുറ്റുമുള്ളവരെയും ബോധ്യപ്പെടുത്തേണ്ടതുണ്ട്.

പതിവായെന്നോണം അടുത്ത കാലങ്ങളിലായി വ്യത്യസ്തമായ രഹസ്യ അജണ്ടകൾ സൂക്ഷിക്കുന്ന വിവിധ മാധ്യമങ്ങൾ കത്തോലിക്കാ വിരുദ്ധ വാദഗതികളുമായി കടന്നുവരുന്നതിന്റെ ഒടുവിലത്തെ ഉദാഹരണമാണ് കഴിഞ്ഞ രണ്ട് ആഴ്ചകൾക്കു മുമ്പ് പുറത്തിറങ്ങിയ (2017 ജൂലൈ 27) മാധ്യമം ആഴ്ചപതിപ്പ്. കത്തോലിക്കാസഭയുടെ വിശ്വാസപാരമ്പര്യങ്ങൾ പൊതുനിരത്തിൽ കീറിമുറിക്കപ്പെടേണ്ടവയല്ല, നമ്മുടെ വിശ്വാസ-ആചാരങ്ങൾ അവിശ്വാസികളുടെയോ, അന്യമത വിശ്വാസികളുടെയോ കാർമ്മികത്വത്തിൽ വിലയിരുത്തപ്പെടേണ്ടവയല്ല. പ്രമുഖ ഇസ്ലാമിക സംഘടനയുടെ ഉടമസ്ഥതയിലുള്ള മാധ്യമം എന്ന പ്രസിദ്ധീകരണം, അവരുടെ ചിന്താവിഷയമല്ലാത്ത കത്തോലിക്കാ വിശ്വാസ പാരമ്പര്യങ്ങളെ പോസ്റ്റ്മോർട്ടം ചെയ്യാൻ ശ്രമിക്കുമ്പോൾ, തങ്ങൾ വലുതെന്ന് കരുതുന്ന ഏതെങ്കിലും വിശ്വാസ, ആചാരങ്ങളെ മറ്റൊരു സമൂഹം പൊതുസമൂഹത്തിൽ ചർച്ചയ്ക്ക് വയ്ക്കുകയും അവഹേളിക്കുകയും ചെയ്താൽ എങ്ങനെയാവും പ്രതികരിക്കുക എന്ന ചിന്തയ്ക്ക് പോലും തയ്യാറായില്ല. പേരുകൊണ്ട് മാത്രം ക്രൈസ്തവനായ ഒരു വ്യക്തിയുടെ രചനാവൈഭവം ഉപയോഗിച്ച് തയ്യാറാക്കിയ പ്രസ്തുത ലേഖനത്തിന്റെ തലക്കെട്ട്, വിശുദ്ധന്മാരുടെ തള്ളിക്കയറ്റവും, വിശ്വാസികളുടെ ആശയക്കുഴപ്പവും എന്നാണ്. സ്ത്രീപുരുക്ഷ ദൈവശാസ്ത്രം എന്ന പേരിൽ അവതരിപ്പിച്ചിരിക്കുന്ന പ്രസ്തുത ലേഖനത്തിൽ എവിടെയാണ് സ്ത്രീപക്ഷം എന്നത് ഉതത്തരമില്ലാതെ അവശേഷിക്കുന്നു. ഈ ലേഖനത്തിലൂടെ അവതരിപ്പിക്കുവാൻ ശ്രമിക്കുന്ന ആശയങ്ങൾ ശ്രദ്ധിക്കുക.

• കേവലം ചെറിയ കുട്ടികൾ മാത്രമായിരുന്ന ഫാത്തിമയിലെ ഫ്രാൻസിസ്, ജസീന്ത എന്നിവരെ വിശുദ്ധരായി പ്രഖ്യാപിക്കുക വഴിയായി ഫ്രാൻസിസ് മാർപാ

പ്പായ്ക്കെതിരെ ദൈവശാസ്ത്രകാരന്മാരും, സഭാചരിത്ര പഠിതാക്കളും വിമതശബ്ദം ഉയർത്തിയെങ്കിലും , മറുപടി പറയുവാൻ സഭയുടെ വക്താക്കൾ ആരും രംഗത്ത് വരാൻ ധൈര്യപ്പെട്ടില്ല.

•കത്തോലിക്കാസഭയെ നൂറ് വർഷം മുന്നോട്ട് നയിക്കും എന്ന് ലോകർ പ്രതീക്ഷിച്ചിരുന്ന ഫ്രാൻസിസ് പാപ്പാ ഈ കൃത്യം വഴിയായി സഭയെ നൂറ് വർഷം പിന്നോട്ട് എത്തിക്കുകയാണ് ചെയ്തത്. ഫാത്തിമയിലെ വിചിത്രദർശനം ലഭിച്ച കുട്ടികൾക്ക് തുടർന്ന് രണ്ട് വർഷം മാത്രമാണ് ആയുസ്സ് ലഭിച്ചത്. ദൈവം അവർക്ക് ദീർഘായുസ്സ് നൽകാതിരുന്നത് വലിയൊരു ചോദ്യചിഹ്നമാണ്.

• ലൂർദിലും ഫാത്തിമയിലും കുട്ടികൾക്ക് ഉണ്ടായതായി പറയപ്പെടുന്ന ദർശനങ്ങൾ ചെറിയ കുട്ടികൾ പകൽകിനാവിൽ പാമ്പിനെയും മുയലിനെയും മറ്റും കണ്ടു എന്ന് പറയുന്നതുപോലെ ബാലിശമായ ഒരു കാര്യമാണ്.

• ഇസ്ലാം മതം യേശുവിനെയും മറിയത്തെയും ഏറ്റവും ബഹുമാനത്തോടെ കാണുന്നുവെങ്കിലും ദൈവത്തിന് മാത്രം നൽകേണ്ട ആരാധന അവർക്ക് നൽകികൊണ്ട്, ക്രൈസ്തവരെപ്പോലെ തരംതാഴുന്നില്ല.

• മദ്ധ്യപൂർവ്വേഷ്യൻ രാജ്യങ്ങളുടെ സമ്പത്ത് കൊള്ളയടിക്കാൻ നടത്തിയ കുരിശുയുദ്ധ പരമ്പരകളെ തുടർന്ന് മറിയത്തിന്റെയും അപ്പസ്തോലന്മാരുടെയും നാടുകളിലെ ക്രൈസ്തവർ കൂട്ടത്തോടെ ഇസ്ലാമിലേക്ക് ചേക്കേറി.

• കെട്ടിച്ചമച്ച അത്ഭുത കഥകളുടെ വെളിച്ചത്തിൽ പണിത വലിയ ദേവാലയങ്ങളും കത്തീഡ്രലുകളും പുതിയ തലമുറക്ക് അത്ഭുത കഥകളിലുള്ള വിശ്വാസം നഷ്ടപ്പെട്ടതോടെ പുരാവസ്തു കേന്ദ്രങ്ങളായി മാറി.

• കേരളത്തിൽ മരിയൻ തീർത്ഥാടനകേന്ദ്രങ്ങൾക്ക് വലിയ ഡിമാന്റ് ആയതിനാൽ , പുതിയ പള്ളികൾ പണിതവർ പോലും രൂപതാകേന്ദ്രങ്ങലിൽ ആ പദവി അനുവദിച്ചുകിട്ടുന്നതിനായി ക്യൂ നിൽക്കുന്നു. ലൂർദ്ദിലുംഫാത്തിമായിലും പ്രത്യക്ഷപ്പെട്ട അതേരൂപത്തിലുള്ള വിഗ്രഹങ്ങൾ ഇവിടെയും അൽത്താരകളിൽ പ്രതിഷ്ഠിച്ചിരിക്കുന്നു.

• ഗ്രീക്ക് മിത്തോളജിയിലുള്ള, പുരുഷദൈവങ്ങളുടെ അനുബന്ധമായ സ്ത്രീ ദേവതകളെ, യഹൂദരിൽ നിന്നും ക്രിസ്ത്യാനികളായവർ കൂടെ കൂട്ടിയതാണ് മധ്യകാല യൂറോപ്പിലെ മേരി വിഗ്രഹങ്ങൾ.

• കന്യകാമറിയത്തെക്കുറിച്ച് മാത്രമല്ല, വിവിധയിനം പുണ്യവാളന്മാരെക്കുറിച്ചും ഏകകണ്ഠമായ ഒരു കാഴ്ചപ്പാട് നിലവിലില്ല. അതുവരെയും കത്തോലിക്കാസഭയെ മാത്രം പരാമർശിച്ചിരുന്ന ലേഖകൻ ഈ വാദം സ്ഥാപിക്കുന്നതിനായി പ്രോട്ടസ്റ്റന്റ് സഭകളെ ഉദ്ധരിക്കുന്നുണ്ട്.

• മറിയത്തിന്റെ കന്യാത്വത്തെക്കുറിച്ചുള്ള വാദം മൂർച്ഛിച്ചു വന്നപ്പോൾ സിഇ 1854-ൽ മാത്രമാണ് കത്തോലിക്കാസഭ മറിയത്തിന്റെ അമലോൽഭവം എന്ന ഒരു സിദ്ധാന്തം പ്രഖ്യാപിക്കുന്നത്. (എഡി എന്ന പ്രയോഗത്തിൽ ക്രിസ്തുവിനെകുറിച്ചുള്ള സൂചന വരുന്നതിനാലാവണം, സിഇ എന്ന കോമൺ എറ ഉപയോഗിച്ചിരിക്കുന്നത്)

മതേതര ചിന്തകൾ എന്ന് വായനക്കാരെ വിശ്വാസിപ്പിക്കുവാൻ എക്കാലവും വിഫലശ്രമം നടത്തിക്കൊണ്ടിരിക്കുന്ന ഒരു വർഗ്ഗീയ മാധ്യമം തങ്ങളുടെ വായനക്കാരിൽ ഏകപക്ഷീയമായി അടിച്ചേൽപ്പിക്കുവാൻ ശ്രമിച്ചിരിക്കുന്ന അനേകം അബദ്ധ ആശയങ്ങളിൽ ചിലത് മാത്രമാണ് മുകളിൽ പറഞ്ഞത്. ചുരുക്കി പറഞ്ഞാൽ, ഒരു സാധരണ കത്തോലിക്കാ വിശ്വാസിയെ തരംതാണ രീതിയിൽ വെല്ലുവിളിക്കുവാനായി എഴുതിക്കൂട്ടിയ അബദ്ധ സിദ്ധാന്തങ്ങളാണ് അവ മുഴുവൻ. പക്ഷേ അതേ നാണയത്തിലുള്ള ഒരു മറുപടി നല്കുകയല്ല നമ്മുടെ രീതി. കാരണം, നാം അത്തരം തരംതാണമാർഗ്ഗങ്ങൾ ശീലിച്ചിട്ടില്ല. പക്ഷേ ഒന്നുണ്ട്. വ്യക്തമായ ദുരുദ്ദേശ്യത്തോടെ ഈ പ്രസിദ്ധീകരണത്തിന്റെ ഉത്തരവാദിത്തപ്പെട്ടവരെ നടത്തിയ തരംതാണ നടപടി ഇനി ആവർത്തിച്ചുകൂടാ.

അടുത്ത കാലങ്ങളായി ഇത്തരം പല കയ്യേറ്റ ശ്രമങ്ങളും സംഭവിക്കുകയും, നാം നിശബ്ദരായിരിക്കുകയും ചെയ്യുമ്പോൾ കാര്യങ്ങൾ വ്യക്തമായി മനസ്സിലാക്കുന്ന ചിലർ ചോദിക്കുന്ന ഒരു ചോദ്യമുണ്ട്- 'എന്തുകൊണ്ട് നിങ്ങൾ പ്രതികരിക്കുന്നില്ല'? എന്ന്. അതെ, നാം പ്രതികരിക്കേണ്ടതുണ്ട്. എന്നാൽ, എന്തായിരിക്കണം നമ്മുടെ പ്രതികരണത്തിന്റെ ശൈലി എന്ന് നാം മനസ്സിലാക്കുകയും ആവശ്യമാണ്.

രണ്ടുതരത്തിൽ പ്രതികരിക്കുവാൻ നമുക്ക് കഴിയും. ഒന്ന് സ്വയവും നാം ഉൾപ്പെടുന്ന വിശ്വാസസമൂഹവും സത്യത്തിനോട് കൂടുതൽ ചേർന്നുനിന്നുകൊണ്ട്, ഇത്തരത്തിൽ അസത്യത്തിന്റെ വക്താക്കളായി നമുക്ക് മുന്നിൽ വരുന്ന അന്ധകാരത്തിന്റെ സന്തതികൾ കള്ളം പറയുന്നതിൽ മടിപ്പില്ലാത്തവരാണ് എന്ന വാസ്തവം നാം മനസ്സിലാക്കണം. തങ്ങൾ സൃഷ്ടിച്ചെടുക്കുന്ന കള്ളം അവർ ആയിരം വട്ടം വീണ്ടും വീണ്ടും ആവർത്തിക്കുവാൻ മടികാണിക്കുന്നില്ല. എന്നാൽ, തിരിച്ചറിഞ്ഞ സത്യമെങ്കിലും അതിൽ വളരെ വേഗം നാം സംശയാലുക്കളായി മാറുകയും ചെയ്യുന്നു.

മാർപാപ്പായെക്കുറിച്ച് ഇവർ നടത്തിയ പരാമർശം ശ്രദ്ധിക്കുക- ജസീന്തയെയും ഫ്രാൻസിസിനെയും വിശുദ്ധരായി പ്രഖ്യാപിക്കുക വഴിയായി പോപ്പ് ഫ്രാൻസിസ് കത്തോലിക്കാസഭയെ നൂറുവർഷം പിന്നോട്ട് നയിച്ചിരിക്കുന്നു എന്നാണ് ഒരു ആരോപണം. മാർപാപ്പാ മുതൽ വൈദികൻ വരെയുള്ള വലിയ പുരോഹിതസമൂഹത്തിന്റെ ഉത്തരവാദിത്വങ്ങളിൽ ചിലരുടെ അറിവുകൾ അനുസരിച്ച് ആത്മീയതയ്ക്ക് സ്ഥാനമില്ല. അഥവാ ആത്മീയവും വിശ്വാസപരവുമായ പ്രാക്ടീസ് കാലാഹരണപ്പെട്ടതും, ഒഴിവാക്കപ്പെടേണ്ടതെന്നും ആണ്. ഈ ലോകത്തിന്റെ അഥവാ അന്ധകാരശക്തിയുടെ പ്രബോധനമാണ് അത്. വിശുദ്ധരായി പ്രഖ്യാപിക്കപ്പെടുക എന്ന നടപടി കത്തോലിക്കാസഭയുടെ ഭാഗമായി ജീവിക്കുന്നവരെ മാത്രം സംബന്ധിച്ചുള്ള കാര്യമാണ്. തിരുസഭയ്ക്ക് വളരെ വ്യക്തമായ നയങ്ങളും, പ്രബോധനങ്ങളും കെട്ടുറപ്പുള്ള നടപ്പുരീതികളുമുള്ള , തികച്ചും ആത്മീയമായ ഒന്ന്. വിശ്വാസപരമായി അകന്നുനിൽക്കുന്നവർക്ക് അതിലെന്തു കാര്യം? പക്ഷേ, നമുക്ക് ചുറ്റുമുള്ളവരിൽ ചിലർ തങ്ങ

ളുടെ പരിമിതമായ അറിവും ബോധ്യങ്ങളും അനുസരിച്ച് അത്തരമൊരു സ്വകാര്യത്തിൽ ഇടപ്പെടുമ്പോൾ നാം ചിന്തിക്കുക, അവർക്ക് വ്യക്തപരമായ ചില ലക്ഷ്യങ്ങൾ ഉണ്ട്. അത് നമ്മോടൊപ്പമുള്ള വിശ്വാസികളെ ഭിന്നിപ്പിക്കുക എന്നതല്ലാതെ മറ്റൊന്നല്ല. ഒരേ കള്ളം ആവർത്തിക്കുമ്പോൾ അത് സത്യമായി പരിഗണിക്കുന്നവരുടെ അംഗസംഖ്യ വർദ്ധിച്ചുകൊണ്ടിരിക്കുന്നു.

മരണവും മരണാന്തര ജീവിതവും ദൈവിക വെളിപാടുകളും തുടങ്ങിയ വിശ്വാസ സംബന്ധമായ ഏറെ വിഷയങ്ങളിൽ ലേഖനകർത്താവ് ഇവിടെ കൈ വച്ചിരിക്കുന്നു. ഫാത്തിമയിലെ ജസീന്തക്കും ഫ്രാൻസിസിനും ദൈവാനുഭവം ഉണ്ടായിട്ടും അവർക്ക് ദീർഘായുസ് ലഭിച്ചില്ല എന്ന വലിയ കുറവ് ചൂണ്ടികാണിക്കുക വഴിയായി നമ്മുടെ മരണാന്തരജീവിതത്തെകുറിച്ചുള്ള വിലയേറിയ കാഴ്ചപ്പാടുകൾക്ക് അതീതമായി, ഈ ലോകത്തിലെ ജീവിതമാണ് മുഖ്യം എന്ന ഭൗതിക ചിന്ത അവതരിപ്പിക്കപ്പെടുകയാണ്. ദൈവിക വെളിപാടുകൾ, പരിശുദ്ധ അമ്മയോടുള്ള ഭക്തി, വിശുദ്ധരോടുള്ള വണക്കം, മറ്റനേക വിശ്വാസ സത്യങ്ങൾ തുടങ്ങിയ കാര്യങ്ങളിൽ തിരുസഭയ്ക്ക് വ്യക്തമായ നിലപാടുകളും ആഴമേറിയ പഠനങ്ങളും ഉണ്ടായിരിക്കെ തന്റെ പരിമിതമായ അറിവ് ഉപയോഗിച്ച് അവയെ നിശിതമായി വിമർശിക്കുവാൻ ലേഖന കർത്താവ് മുതിർന്നതിനു പിന്നിലെ ലക്ഷ്യങ്ങളെ നമ്മുടെ ലക്ഷ്യങ്ങളെ നമ്മുടെ വിശ്വാസതീക്ഷ്ണതകൊണ്ട് നാം പരാജയപ്പെടുത്തേണ്ടത്. നാമെല്ലാവരും സമൂഹമാധ്യമങ്ങൾ ഉപയോഗിക്കുന്നരാണ്. ഇത്തരം വ്യാജപ്രചരണങ്ങൾക്കും , ഗൂഢലക്ഷ്യങ്ങൾക്കും മുമ്പിൽ പരസ്യമായി ചെറുത്തുനിൽക്കുവാൻ നാം തയ്യാറാകുമ്പോൾ ചിലരുടെ നേതൃത്വത്തിൽ നടന്നുവരുന്ന ഇത്തരം പ്രവർത്തനങ്ങൾക്ക് അന്ത്യം കുറിക്കപ്പെടും. അത്തരം നിലപാടുകൾ പൊതുസമൂഹത്തിന് മുന്നിൽ നാം സ്വീകരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്ന് തിരിച്ചറിഞ്ഞ് വിഭാഗീയതകൾ മറന്ന് ഒരുമിച്ച് നിൽക്കുവാൻ സർവ്വേശൻ നമുക്ക് ശക്തി പകരട്ടെ.

## വിശേഷം



ഫാ. ഷീൻ പാലക്കുഴി

# ബേത് ദുഖ്റോനെ




മലങ്കര സുറിയാനി കത്തോലിക്കാ സഭാ മ്യൂസിയം

വാതിൽ തുറന്ന് അകത്തേക്ക് കയറുമ്പോൾ ആദ്യം മൂക്കിൽ തുളച്ചുകയറുന്നത് തീക്ഷ്ണമായ ചായക്കൂട്ടുകളുടെ ഗന്ധമാണ്. അധികം പഴക്കമില്ലാത്ത തടിപ്പെട്ടികൾക്കുമീതെ പൂശിയ പെയിന്റും വാർണിഷും കൂട്ടിക്കലർന്ന ഒരു തരം ഗന്ധം. ഇനിയും ഉണങ്ങി പൂർത്തിയായിട്ടില്ലാത്ത പച്ചമരത്തടിയുടേയും തറയിൽ വിരിച്ച ചൈനീസ് പരവതാനികളുടെയും പുതുമണം.

ഓർമ്മകളുടേതെന്ന് വിശേഷിപ്പിക്കാവുന്ന ആ ഭവനത്തിന്റെ ശീതികരിച്ച, വിശാലമായ മുറിയിൽ, മരവും ഗ്ലാസ്സും കൊണ്ടു നിർമ്മിച്ച പേടകങ്ങൾക്കുള്ളിൽ, അരണ്ട മഞ്ഞ വെളിച്ചത്താൽ പൊതിയപ്പെട്ട അനേകം ഓർമ്മകൾ വിശ്രമിക്കുന്നുണ്ടായിരുന്നു. അതിഥികളായ ഞങ്ങളെ കണ്ട് പൊടുന്നനെ, കബറിൽ നിന്ന് ഉയിർത്തവരെപ്പോലെ, അവ ഉച്ചത്തിൽ ആർത്തുവിളിക്കാൻ തുടങ്ങി.

മൺമറഞ്ഞുപോയ മഹാരഥന്മാരായ പൂർവ്വസൂരികളുടെ വിയർപ്പും കണ്ണീരും തപസ്സും ത്യാഗവും ഘനീഭവിച്ച ആ ഓർമ്മകൾക്ക് നിലവിളിക്കാതിരിക്കാൻ കഴിയുമായിരുന്നില്ല. ഒരു നിമിഷം മിഴി പൂട്ടി നിശബ്ദം നിന്നാൽ കേൾക്കാൻ കഴിയുമായിരുന്നു, വിദൂരങ്ങളിൽ നിന്ന് പെരുമഴ പോലെ ആർത്തിരമ്പിയടുക്കുന്ന ഓർമ്മകളുടെ ആ ആരവം. ഇതാണ് ഓർമ്മകളുടെ ഭവനം "ഹൗസ് ഓഫ് മെമ്മറീസ് " എന്ന് ആംഗലേയം പരിഭാഷപ്പെടുത്തുമ്പോൾ ബേത് ദുഖ്റോനെ എന്ന് അരമായ ഭാഷ്യം. പട്ടം അരമനയിൽ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്ത്, ഈയിടെ വിശ്വാസികൾക്ക് തുറന്നുകൊടുത്ത സഭാചരിത്രമ്യൂസിയം.

കാലാകാലങ്ങളിൽ ആത്മാർപ്പണത്തോടെ സഭയെ നയിച്ച ഭാഗ്യസ്മരാണാർഹരായ പുണ്യപിതാക്കന്മാരുടെ ജീവിതഘട്ടത്തിലൂടെ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെയും അവിഭക്ത തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റയും ചരിത്രവഴികൾ അടയാളപ്പെടുത്തിയിട്ടുള്ള ഒരു സ്മൃതിശേഖരമാണിത്.

പുനരൈക്യത്തിന്റെ പ്രവാചകനായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയും സഭക്ക് സാമൂഹ്യാസ്തിത്വം നൽകിയ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയും ദൈവശാസ്ത്രജ്ഞനായ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ തിരുമേനിയും തങ്ങളുടെ ധിഷണയുടെ കയ്യൊപ്പ് പതിഞ്ഞ ദർശനങ്ങളിലൂടെയും വിരൽപ്പാടു പതിഞ്ഞ ഭൗതികാവശിഷ്ടങ്ങളുടെയും ഇവിടെ ഇപ്പോഴും ജീവിച്ചിരിക്കുന്നു. കുരിശിന്റെ മുദ്രപതിഞ്ഞ അവരുടെ ആത്മീയ വെളിച്ചം ഇവിടമാകെ പരന്നുകിടക്കുകയും ചെയ്യുന്നു. മാർ ഈവാനിയോസ് തിരുമേനിയുടെ ആത്മകഥയായ ഗിരിദീപവും, അദ്ദേഹവും പിന്ഗാമികളും രചിച്ച അനവധിയായ മറ്റ് ഗ്രന്ഥശേഖരങ്ങളും കാണുമ്പോൾ ഓർമ്മ വരുന്നത് ആഗോള കത്തോലിക്കാ സഭയുടെ വിശാലമായ ഉദ്യാനത്തിലേക്ക് പറിച്ചു നടപ്പെട്ട മലങ്കര സുറിയാനി കത്തോലിക്കാ സഭയെന്ന അനന്യമായ വൃക്ഷത്തിന് നൽകപ്പെട്ട പോഷണവും അതിൽ നിന്നുണ്ടായ സൽഫലങ്ങളുമാണ്.

പുനരൈക്യം സാധിതമാക്കാൻ റോമുമായി മാർ ഈവാനിയോസ് തിരുമേനി നടത്തിയിട്ടുള്ള എഴുത്തുകുത്തുകൾ, മറ്റ് രേഖകൾ, അവിടെ നിന്നുള്ള പ്രതികരണ

ങ്ങൾ, ദൈവദാസന്റെ കയ്യെഴുത്ത് രചനകൾ തുടങ്ങിയവ ചരിത്രത്തിലെ ഏറ്റവും വലിയ സഭൈക്യ പ്രസ്ഥാനത്തിന്റെ നാൾവഴികൾ രേഖപ്പെടുത്തിയിട്ടുള്ള അമൂല്യശേഖരങ്ങളാണ്. കാലപ്പഴക്കത്തിൽ മഞ്ഞിച്ചുപോയ ആ താളുകളിലെ നിറം മങ്ങിയ അക്ഷരങ്ങളിൽ സൂക്ഷിച്ചുനോക്കിയാൽ ഇപ്പോഴും കാണാം തിരിച്ചറിഞ്ഞ സത്യത്തിനു വേണ്ടി ഒരുപാട് വേദനിച്ച് ഒറ്റയ്ക്ക് നിലകൊള്ളേണ്ടി വന്ന ഒരു ശ്രേഷ്ഠപിതാവിന്റെ കണ്ണീരൊഴുകിപ്പടർന്ന അടയാളങ്ങൾ!

അരമനചാപ്പലിൽ ബലിപീഠത്തിനു മുന്നിൽ കമഴ്ന്ന് വീണു കണ്ണീരോടെ പ്രാർത്ഥിച്ചപ്പോൾ ആ കവിളിലൂടെ ഉതിർന്നുവീണ കണ്ണീർമുത്തുകളുടെ ഗന്ധം, ചില്ലുപേടകത്തിൽ ഭദ്രമായി സൂക്ഷിച്ചിട്ടുള്ള ദൈവദാസന്റെ അംശവസ്ത്രങ്ങൾക്ക് ഇപ്പോഴുമുണ്ടാവും. രാത്രിയുടെ ഏകാന്തയാമങ്ങളിൽ ചാട്ട കൊണ്ട് സ്വയം പ്രഹരിച്ച്, കുരിശിന്റെ വഴിയിലൂടെ അദ്ദേഹം നടന്നപ്പോൾ പൊടിഞ്ഞ രക്തത്തുള്ളികൾ ആരും കാണാതെ ഒപ്പിയെടുത്ത ആ തിരുവസ്ത്രങ്ങൾ ഇപ്പോഴും ചോരമണക്കുന്നുണ്ടാവും! സത്യത്തിൽ അതാണ് ക്രിസ്തുവിന്റെ സഭയുടെ ഗന്ധം! ഗത്സെമനിയിൽ കർത്താവു നേദിച്ച രക്തത്തിന്റെയും വിയർപ്പിന്റെയും കണ്ണീരിന്റെയും ഗന്ധം.



**മാർ ഇവാനിയോസ് തിരുമേനി ഉപയോഗിച്ചിരുന്ന കണ്ണട**

മ്യൂസിയത്തിനുള്ളിൽ വന്ദ്യപിതാവിന്റെ ചെരിപ്പുകൾ സൂക്ഷിച്ചിട്ടുണ്ട്. പൊട്ടിപ്പൊളിഞ്ഞ ആ പാദരക്ഷയണിഞ്ഞ് എത്രപേരുടെ ഹൃദയങ്ങളിലേക്കാണ് അദ്ദേഹം നടന്നുകയറിയത്! അദ്ദേഹത്തിന്റെ വിരൽപ്പാട് പതിഞ്ഞ അംശവടിയും സ്ലീബായും എത്രപേരുടെ ജീവിതങ്ങളിലാണ് അനുഗ്രഹസ്പർശമായിട്ടുള്ളത്. ഒറ്റപ്പെടലിന്റെ രാത്രികളിൽ ഉറക്കം വരാതെ കിടന്ന ആ പഴയ തടിക്കട്ടിൽ, കസേര, അപരന്റെ ഹൃദയത്തോളം ആഴ്ന്നിറങ്ങാൻ ശക്തിയുള്ള ആ മിഴികൾക്ക് കവചമായിരുന്ന പഴയ കണ്ണട. പേനകൾ, ടൈപ്പ്റൈറ്റർ....അങ്ങനെ ആ ആത്മാവുറങ്ങുന്ന എത്രയെത്ര തിരുശേഷിപ്പുകൾ.

ആദ്യം പറയേണ്ടിയിരുന്നുവെങ്കിലും അവസാനം പറയാൻ കാത്തുവച്ച ഒന്നുണ്ട്. അതൊരു രേഖാചിത്രമാണ്. മാർ ഈവാനിയോസ് പിതാവിന്റെ ഒരു ഹൃദയസ്പന്ദനരേഖ. ഏറ്റവും ആഴത്തിൽ ഹൃദയത്തെ തൊട്ടത് ആ ചിത്രമാണ്. വന്ദ്യപിതാവിന്റെ ജീവിതം മുഴുവൻ തെളിഞ്ഞ് വരുന്നൊരു ചിത്രമാണിത്. ഓരോ ഹൃദയമിടിപ്പും തെളിയുന്നത് പുനരൈക്യപ്രസ്ഥാനം സാധിതമാക്കാൻ അദ്ദേഹം സഹിച്ച കഠിനമായ ആത്മസംഘർഷങ്ങളുടെ വേലിയേറ്റ വേലിയിറക്കങ്ങളാണ്. ഒറ്റപ്പെടലുകൾ, കുറ്റവിചാരണകൾ, പടിയിറക്കങ്ങൾ, മാനഹാനി, പ്രാണഭയം, ഉപേക്ഷിക്കലുകൾ, ദാരിദ്ര്യം അങ്ങനെ അന്തമില്ലാത്ത എത്രയെത്ര ആത്മസംഘർഷങ്ങൾക്കുമീതെ ചവിട്ടി നടന്നാണ് അദ്ദേഹം സത്യത്തെ പുൽകിയത്.



മാർ ഇവാനിയോസ് തിരുമേനിയുടെ ഹൃദയ സ്പന്ദന രേഖ

ഓർമ്മകളുടെ ഭവനത്തിൽ നിന്ന് പടിയിറങ്ങുമ്പോൾ ശക്തമാകുന്ന ബോധ്യങ്ങളിലൊന്ന്, പുണ്യപിതാക്കന്മാർ ആരും തന്നെ കാലയവനികക്കുള്ളിൽ മറഞ്ഞുപോയിട്ടില്ല എന്നതാണ്. ദീപ്തമായ ചില സാന്നിദ്ധ്യങ്ങളിലൂടെ, വിട്ടുപിരിയാൻ മനസ്സില്ലാത്ത സ്നേഹത്തോടെ, ഈ പരിസരങ്ങളിൽ അവരിപ്പോഴും സ്വയം അടയാളപ്പെടുത്തിക്കൊണ്ടിരിക്കുന്നു!

2017 സെപ്റ്റംബർ 20 ന് അടൂരിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ 87-ാമത് പുനരൈക്യവാർഷികത്തിനെത്തും മുമ്പ് ഒരിക്കലെങ്കിലും പിതൃസ്മരണകളുടെ ഈ ഭവനം നിങ്ങൾ സന്ദർശിക്കണം. നിറമിഴികളോടെ, ഹൃദയത്തിന്റെ ആഴങ്ങളിൽ നിന്ന് ദൈവത്തിന് നന്ദി പറയുവാൻ, ജീവിക്കുന്ന ഓർമ്മകളുടെ ഈ ഭവനം നിങ്ങളെ സഹായിക്കും.

കൃത്യമായ ചരിത്രാവബോധത്തോടെ, ഓർമ്മകളുടെ ഈ ഭവനം സമയബന്ധിതായി പൂർത്തിയാക്കി, വിശ്വാസി സമൂഹത്തിനു തുറന്നുകൊടുത്ത കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ തിരുമേനിക്കും പണിതുയർത്തിയ അണിയറ ശില്പികൾക്കും നന്ദിയും അഭിനന്ദനങ്ങളും.






**ഫാ. മാത്യു ചാർത്താക്കുഴിയിൽ**

# 'യാക്കോബിന്റെ വഴി' തീർത്ഥാടനകുറിപ്പുകൾ

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്ക് എല്ലാ വർഷവും ജൂലൈ ആദ്യവാരത്തിൽ മലങ്കര കത്തോലിക്കാ സഭ മുഴുവനായി നടത്തുന്ന തീർത്ഥാടനം സഭയെ കൂടുതൽ നവീകരിക്കുകയും, ഊർജ്ജസ്വലമാക്കുകയും ചെയ്യുന്നുണ്ട്. വിശുദ്ധരുടെ കബറിടം പ്രത്യേക ദൈവസാന്നിദ്ധ്യമുള്ള സ്ഥലമായതിനാൽ അവിടേക്ക് ഒരുക്കത്തോടെ തീർത്ഥാടനം നടത്തുന്നവർക്ക് തങ്ങളുടെ ജീവിതത്തെ വിശുദ്ധീകരിക്കുന്നതിനുള്ള ഒരു അവസരം കൂടിയാണിത്. അങ്ങനെ ജീവിതത്തിൽ ശാന്തിയും, സമാധാനവും അന്വേഷിച്ച് പുണ്യസ്ഥലങ്ങളിലേക്ക് നടത്തുന്ന തീർത്ഥാടനം മിക്ക മതങ്ങളുടെയും പ്രധാനപ്പെട്ട ഭക്തകൃത്യങ്ങളിലൊന്നാണ്. നമ്മുടെ കർത്താവിന്റെ രക്ഷണീയ കർമ്മങ്ങൾക്ക് വേദിയായ വിശുദ്ധനാട്ടിലേയ്ക്കുള്ള ക്രൈസ്തവരുടെ തീർത്ഥാടനങ്ങൾക്ക് രണ്ട് സഹസ്രാബ്ദത്തിന്റെ അനുഭവ കഥകളാണ് പറയാനുള്ളത്. റോമാ സാമ്രാജ്യത്തിന്റെ ആദ്യത്തെ ക്രൈസ്തവ ചക്രവർത്തിയായ കോൺസ്റ്റന്റീന്റെ അമ്മ വി. ഹെലനാ രാജ്ഞി നാലാം നൂറ്റാണ്ടിൽ വിശുദ്ധ നാട്ടിലേക്ക് നടത്തിയ തീർത്ഥാടനം ശ്രദ്ധേയമാണ്. വി. ഹെലനാ നമ്മുടെ കർത്താവിന്റെ കുരിശു വീണ്ടെടുക്കുകയും വിശുദ്ധനാട്ടിൽ ദൈവാലയങ്ങൾ നിർമ്മിക്കുകയും ചെയ്തു. തീർത്ഥാടകന്റെ വേദനകളിൽ നിന്നായിരുന്നു മദ്ധ്യകാലയുഗത്തിലെ കുരിശു യുദ്ധങ്ങളുടെ ആരംഭം. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ സുവിശേഷപ്രഘോഷണത്തിനു വേദിയായ റോമാ നഗരം ക്രൈസ്തവരുടെ രണ്ടാമത്തെ പ്രധാനപ്പെട്ട തീർത്ഥാടന കേന്ദ്രമാണ് . ആദിമക്രൈസ്തവരുടെ രക്തസാക്ഷിത്വത്തോടുകൂടിയ സുവിശേഷ സാക്ഷ്യം പിന്നീട് വന്ന അനേകം തലമുറകളുടെ വിശ്വാസത്തെ തകരാതെ പിടിച്ചുനിർത്താൻ സഹായിച്ചു. അങ്ങനെ അവർ ജീവിച്ചുമരിച്ച സ്ഥലങ്ങളൊക്കെ തീർത്ഥാടന കേന്ദ്രങ്ങളായി പരിണമിച്ചു.

ക്രൈസ്തവ വിശ്വാസത്തിലെ ഏറ്റം പ്രധാനപ്പെട്ട മൂന്നാമത്തെ തീർത്ഥാടന കേന്ദ്രമാണ് സ്പെയിനിലെ സാന്റിയാഗോയിലുള്ള വി. യാക്കോബിന്റെ കബറിടത്തിനു മുകളിൽ പണിതുയർത്തിരിക്കുന്ന കത്തീഡ്രൽ. യേശുവിന്റെ പന്ത്രണ്ട് ശിഷ്യന്മാരിൽ ആദ്യത്തെ രക്തസാക്ഷിയായ യാക്കോബിന്റെ കബറിടത്തിലേയ്ക്ക് മദ്ധ്യകാലയുഗത്തിൽ യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് ഒരു വർഷം അഞ്ചു ലക്ഷത്തോളം തീർത്ഥാടകർ പദയാത്രികരായി എത്തിയിരുന്നു. പിന്നീട് പലവിധ കാരണങ്ങളാൽ തീർത്ഥാടകരുടെ എണ്ണം കുറഞ്ഞെങ്കിലും കഴിഞ്ഞ ഏതാനും ദശകങ്ങളായി ലക്ഷക്കണക്കിനു പദയയാത്രാ തീർത്ഥാടകരാണ് ഇവിടെയെത്തുന്നത്. 2016–ൽ രണ്ട് ലക്ഷത്തി എൺപതിനായിരത്തിനടുത്ത് തീർത്ഥാടകർ പദയാത്രികരായും, സൈക്കിൾ യാത്രികരായും ഇവിടെയെത്തി.




രണ്ട് പ്രാവശ്യം യാക്കോബിന്റെ വഴിയിലൂടെ (The Way of St. James) തീർത്ഥാടനം നടത്താൻ അനുഗ്രഹം ലഭിച്ചതിന്റെ അനുഭവസാക്ഷ്യമാണ് ഈ ലേഖനം. 2014 ജൂൺ മാസത്തിൽ ഫ്രാൻസിലെ സെന്റ് ജീൻ പിയേ ഡി പോർട്ട് (St. Jean-Pied- di-Port)എന്ന സ്ഥലത്തുനിന്നും



നയിക്കപ്പെടുന്നുണ്ട്. ഒരിക്കൽ മുസ്ലീം ആധിപത്യത്തിൻ കീഴിൽ വന്ന സ്പെയിനിനെ 9-ാം നൂറ്റാണ്ടോടുകൂടിയാണ് വീണ്ടും ക്രിസ്തീയ ഭരണത്തിലേക്ക് തിരികെ കൊണ്ടു വന്നത്. വി. യാക്കോബിന്റെ സഹായത്താലാണ് അങ്ങനെ സംഭവിച്ചത് എന്ന് സ്പെയിൻകാർ വിശ്വസിക്കുകയും അങ്ങനെ വീണ്ടും മുസ്ലീം അധിനിവേശം സംഭവിക്കാതിരിക്കാൻ തീർത്ഥാടനം ആരംഭിക്കുകയും ചെയ്തുവെന്നും പാരമ്പര്യമുണ്ട്. "മൂർ സംഹാരകൻ" (Moor Killer) എന്ന അപരനാമത്തിലും അദ്ദേഹം സ്പെയിനിൽ അറിയപ്പെടുന്നുണ്ട്.

എ.ഡി. 1122-ൽ കലിസ്റ്റസ് 2-ാമൻ പാപ്പാ ജൂബിലി വർഷം പ്രഖ്യാപിക്കുകയും ആ വർഷം യാക്കോബ് ശ്ലീഹായുടെ കബറിടം സന്ദർശിക്കുന്നവർക്ക് പ്രത്യേക ദണ്ഡവിമോചനം പ്രഖ്യാപിക്കുകയും ചെയ്തു. പിന്നീട് യാക്കോബ് ശ്ലീഹായുടെ തിരുന്നാൾ ദിനമായ ജൂലൈ 25 ഞായറാഴ്ചയിൽ വരികയാണെങ്കിൽ ആ വർഷം ജൂബിലി വർഷമായി ആചരിക്കണമെന്ന് അലക്സാണ്ടർ 3-ാമൻ മാർപാപ്പാ ഒരു പേപ്പൽ തിരുവെഴുത്തിലൂടെ കല്പിക്കുകയും ചെയ്തു. സാന്റിയാഗോ കത്തീഡ്രൽ ദൈവാലയത്തിന്റെ പ്രധാന കവാടം തീർത്ഥാടകർക്കായി ആ വർഷത്തിൽ തുറന്നുകൊടുക്കുകയും, പ്രാർത്ഥനാപൂർവ്വം അവിടെ എത്തുന്നവർക്ക് പ്രത്യേക അനുഗ്രഹങ്ങൾ ലഭിക്കുകയും ചെയ്യും. ഈ അടുത്തകാലത്ത് 1999, 2010, 2014 വർഷങ്ങളിൽ യാക്കോബ് ശ്ലീഹായുടെ തിരുന്നാൾ ഞായറാഴ്ചകളിലായിരുന്നു. അതുകൊണ്ട് അത് ജൂബിലി വർഷവും ആയിരുന്നു. സാധാരണ വർഷത്തെക്കാൾ കൂടുതൽ തീർത്ഥാടകർ ഈ വർഷത്തിൽ ശ്ലീഹായുടെ കബറിങ്കൽ എത്താറുണ്ട്. ഇനിയും 2021ലാണ് യാക്കോബ് ശ്ലീഹായുടെ തിരുന്നാൾ ജൂബിലി വർഷമായി മാറുന്നത്.

എല്ലാ തീർത്ഥാടകനും ഒരു സാക്ഷ്യപത്രം (Certificate) കൈയ്യിൽ കരുതും. തീർത്ഥാടനത്തിന്റെ ആരംഭത്തിൽ അത് പ്രത്യേകമായി മുദ്ര വച്ച് വാങ്ങുകയും പിന്നീട് പോകുന്ന വഴികളിലുള്ള താമസസ്ഥലങ്ങളിൽ അവിയെടെത്തിയ തീയതി രേഖപ്പെടുത്തിയ സീൽ പതിപ്പിക്കുകയും ചെയ്യുന്നു. ഈ രേഖയ്ക്ക് തീർത്ഥാടന പാസ്പോർട്ട് എന്നാണ് വിളിക്കുന്നത്. തീർത്ഥാടന പാതയിലെ പ്രമുഖ ദൈവാലയങ്ങളിലും, ഭക്ഷണശാലകളിലുമൊക്കെ പ്രത്യേക തരത്തിലുള്ള സീലുകൾ ലഭ്യമാണ്. മാത്രമല്ല മിക്ക സ്ഥലങ്ങളിലും തീർത്ഥാടകർക്കായി ഒരുക്കിയിരിക്കുന്ന ചിലവ് കുറഞ്ഞ താമസസൗകര്യം ലഭ്യമാകണമെങ്കിൽ തീർത്ഥാടന പാസ്പോർട്ടും മറ്റും തിരിച്ചറിയൽ രേഖകളും കാണിക്കേണ്ടതാണ്. ഇങ്ങനെ മുദ്ര ചെയ്ത് വാങ്ങുന്ന സാക്ഷ്യപത്രം സാന്റിയാഗോ കത്തീഡ്രലിലെ തീർത്ഥാടന ഓഫീസിൽ നൽകിയെ

സാന്റിയാഗോയിലേക്ക് 25 ദിവസം നീണ്ടുനിന്ന തീർത്ഥാടനമായിരുന്നു ആദ്യത്തേത്. 2017 ജൂൺ മാസത്തിൽ സ്പെയിനിലെ ഇറൂൺ (Irun) എന്ന ചെറിയ പട്ടണത്തിൽ നിന്നും 26 ദിവസം നീണ്ടുനിന്ന തീർത്ഥാടനമായിരുന്നു രണ്ടാമത്തേത്. "ഫ്രഞ്ച് തീർത്ഥാടനം" (French Camino) എന്ന പേരിൽ അറിയപ്പെടുന്ന ഒന്നാമത്തെ തീർത്ഥാടനം 791 കിലോമീറ്ററും, "വടക്കൻ തീർത്ഥാടനം" (Northern Camino) എന്ന് അറിയപ്പെടുന്ന രണ്ടാമത്തെ തീർത്ഥാടനം 825 കിലോമീറ്റർ ദൂരവുമുണ്ട്. വ്യക്തിപരമായ അനുഭവങ്ങൾ പങ്കുവെക്കുന്നതിനുമുമ്പായി ഈ ലക്കത്തിൽ സാന്റിയാഗോ തീർത്ഥാടനവുമായി ബന്ധപ്പെട്ട ചില ചരിത്രവസ്തുതകൾ പ്രതിപാദിക്കാം.

സെബദിയുടെയും സലോമിയുടെയും മകനായിരുന്നു അപ്പസ്തോലനായ വി. യാക്കോബ്. അദ്ദേഹത്തിന്റെ സഹോദരനായിരുന്നു കർത്താവിന്റെ മറ്റൊരു ശിഷ്യനായിരുന്ന വി. യോഹന്നാൻ. സലോമി യേശുവിന്റെ കുരിശ് മരണസമയത്ത് അവിടെ ഉണ്ടായിരുന്നതായി സുവിശേഷം സാക്ഷിക്കുന്നു (മത്തായി 27: 55-56, മർക്കോ 15: 40-41). തങ്ങളുടെ പിതാവായ സെബദിയോടൊത്തു ഗലീല കടൽത്തീരത്തു വല നന്നാക്കികൊണ്ടിരുന്നപ്പോഴാണ് യാക്കോബിനെയും , യോഹന്നാനെയും യേശു വിളിക്കുന്നത്. രൂപാന്തരീകരണമുൾപ്പടെയുള്ള യേശുവിന്റെ ജീവിതത്തിലെ ചില സുപ്രധാന സംഭവങ്ങളുടെ സാക്ഷി കൂടിയാണ് യാക്കോബ് ശ്ലീഹ. ജെറുസലേമിലെ സഭയുടെ തലവനായ യാക്കോബിന്റെ രക്തസാക്ഷിത്വം അപ്പസ്തോല പ്രവർത്തനങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട് (12: 1-2). അദ്ദേഹം ഐബിരിയായിൽ (സ്പെയിൻ) സുവിശേഷം പ്രസംഗിച്ചതായും മരണശേഷം അദ്ദേഹത്തിന്റെ ഭൗതിക ശരീരം സാന്റിയാഗോയിൽ അടക്കം ചെയ്തതായും പാരമ്പര്യം സാക്ഷിക്കുന്നു.

9-ാം നൂറ്റാണ്ട് മുതലാണ് സാന്റിയാഗോ തീർത്ഥാടനം ആരംഭിക്കുന്നത്. ഏതാണ്ട് പന്ത്രണ്ടോളം വഴികൾ യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് സാന്റിയാഗോയിലേക്ക്

ങ്കിൽ മാത്രമേ പ്രസിദ്ധമായ തീർത്ഥാടന രേഖ (Compostela-Pilgrimage Certificate) ലഭിക്കുകയുള്ളൂ. ആയിരം വർഷമായി നൽകപ്പെടുന്ന ഈ രേഖ ഇന്നും ലത്തീൻ ഭാഷയിലാണ് തീർത്ഥാടകൻെറ പേരും ആലേഖനം ചെയ്തു നൽകുന്നത്. നൂറ് കിലോമീറ്റർ ദൂരമെങ്കിലും നടക്കുന്നവർക്കേ ഈ രേഖയ്ക്ക് അവകാശമുള്ളൂ. 18-ാം നൂറ്റാണ്ട് വരെ തീർത്ഥാടനത്തിന്റെ അവസാനം കുമ്പസാരിച്ചു കുർബാന സ്വീകരിക്കുന്നവർക്ക് മാത്രമേ ഇത്തരത്തിലുള്ള രേഖ നൽകിയിരുന്നുള്ളൂ. ഇത് കൂടാതെ തീർത്ഥാടകർ ആവശ്യപ്പെടുന്ന പക്ഷം അവർ നടന്ന കൃത്യമായ ദൂരം രേഖപ്പെടുത്തിയ മറ്റൊരു രേഖയും തീർത്ഥാടക ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്.

കൈയിൽ കരുതുന്ന തീർത്ഥാടന പാസ്പോർട്ട് കൂടാതെ തീർത്ഥാടകർ കൊണ്ടുനടക്കുന്ന മറ്റ് ചില അടയാളങ്ങളുമുണ്ട്. അതിൽ ഏറ്റം പ്രധാനപ്പെട്ട ഒന്നാണ് കക്കയുടെ ചിപ്പി (scallop shell). അനേകം ഐതീഹ്യങ്ങൾ ഈ അടയാളവുമായി ബന്ധപ്പെട്ട് കിടക്കുന്നു. യാക്കോബ് ശ്ലീഹായുടെ രക്തസാക്ഷിത്വത്തിനു ശേഷം ജറുസലേമിൽ നിന്ന് അദ്ദേഹത്തിന്റെ ഭൗതീകശരീരം ശിഷ്യൻമാർ കപ്പലിൽ സ്പെയിനിലേക്ക് കൊണ്ട് വന്നു. വഴിയിൽ വെച്ച് കപ്പൽ അപകടത്തിൽ പെട്ടു. എന്നാൽ ശ്ലീഹായുടെ ശരീരം ചിപ്പികളിൽ പൊതിഞ്ഞ് തീരത്തടിയുകയും അത് പിന്നീട് സാന്റിയാഗോയിൽ അടക്കം ചെയ്യുകയും ചെയ്തു. ഈ ഐതീഹ്യത്തെക്കാൾ പ്രായോഗികമായ ഉപയോഗം കൊണ്ടാണ് കക്കയുടെ ചിപ്പി തീർത്ഥാടനത്തിന്റെ അടയാളമായി മാറിയത്. സ്പെയിനിന്റെ കടൽതീരങ്ങളിൽ ധാരാളമായി പല വലിപ്പത്തിലുള്ള ചിപ്പികൾ ലഭ്യമാണ്. പോകുന്ന വഴികളിൽ അരുവികളിൽ നിന്നും മറ്റും വെള്ളം കോരിയെടുക്കുന്നതിനു ഇതു സഹായകരമായിരുന്നു. തീർത്ഥാടത്തിന്റെ പ്രതീകമായി ചിപ്പിയുടെ പുറത്തുള്ള പല രേഖകൾ ഒരു രേഖയിൽ സന്ധിക്കുന്നു. അതുപോലെ തന്നെ വിവിധ സ്ഥലങ്ങളിൽ നിന്നും ആരംഭിക്കുന്ന തീർത്ഥാടനങ്ങളെല്ലാം അവസാനം സാൻറിയാഗോയിൽ ഒന്നിക്കുന്നു. ഇന്നത്തെ തീർത്ഥാടകർക്ക് തങ്ങളുടെ തീർത്ഥാടനം ആരംഭിക്കുന്നത് മുതൽ അവസാനിക്കുന്നതുവരെ വഴിയിൽ വരച്ചുവച്ചിരിക്കുന്ന, കൊത്തിവച്ചിരിക്കുന്ന ചിപ്പിയുടെ അടയാളമാണ് വഴികാട്ടി. മഞ്ഞയും നീലയും കലർന്ന ചിപ്പിയുടെ അടയാളങ്ങൾ പോകുന്ന വഴികളിലും , കെട്ടിടങ്ങളിലും , മയിൽക്കുറ്റികളിലും, മരങ്ങളിലും അടയാളപ്പെടുത്തിയിട്ടുണ്ട്. ഇത് കൂടാതെ വെള്ളം കുടിക്കാൻ ഉപയോഗിച്ചിരുന്ന ചുരയ്ക്കയുടെ തോടും (gourd), കുത്തിനടക്കുവാനുപയോഗിക്കുന്ന വടിയും, യാക്കോബിന്റെ രക്തസാക്ഷിത്വത്തെ സൂചിപ്പിക്കുന്ന പ്രത്യേക കുരിശും തീർത്ഥാടകന്റെ അടയാളങ്ങളാണ്.

അനേകം വിശുദ്ധർ നടന്ന പാത പ്രാർത്ഥനയുടെ അംശങ്ങൾ നിറഞ്ഞ് നിൽക്കുന്നതാണ്. അനേകം പാപികൾ വിശുദ്ധി പ്രാപിക്കാനായി നടന്ന വഴികളായതു കൊണ്ട് തീർത്ഥാടകൻ നടക്കുന്ന വഴിയിലെ വായുവിനു പോലും വിശുദ്ധിയുടെ ഗന്ധമുണ്ട്. ഈ അടുത്ത കാലത്ത് സാന്റിയാഗോയിലേക്കുള്ള തീർത്ഥാടനം പ്രശ



സ്തമാകുന്നതിനു ധാരാളം കാരണങ്ങളുണ്ട്. 1980-കളിൽ സ്പെയിനിലെ ചില വൈദികർ തങ്ങളുടെ ഇടവകകളിൽ നിന്നും സാന്റിയാഗോയിലേക്ക് പദയാത്രകൾ ആരംഭിച്ചു. 1987ൽ യൂറോപ്യൻ കൗൺസിൽ ഫ്രാൻസിൽ നിന്നും ആരംഭിക്കുന്ന തീർത്ഥാടന പാത യൂറോപ്പിലെ ആദ്യത്തെ സാംസ്കാരിക പാതയായി പ്രഖ്യാപിച്ചു. യുനെസ്കോ (UNESCO) അതിനു ലോകപൈതൃക പദവി നല്കുകയും ചെയ്തു. പ്രശസ്തരായ പല എഴുത്തുകാരും തങ്ങളുടെ തീർത്ഥാടന അനുഭവങ്ങൾ ചേർത്ത് നോവലുകൾ പ്രസിദ്ധീകരിക്കാൻ തുടങ്ങി. ബ്രസീലിയൻ എഴുത്തുകാരനായ പൗലോ കൊയ്‌ലോ "തീർത്ഥാടനം" (Pilgrimage) എന്ന പേരിൽ ഒരു നോവൽ 1987-ൽ പ്രസിദ്ധീകരിച്ചു. അദ്ദേഹത്തിന്റെ ആദ്യ നോവലായ തീർത്ഥാടനം ആത്മകഥാരൂപേണ എഴുതിയിക്കുന്നതാണ്. തീർത്ഥാടനം മൂലം ശാരീരികവും, ആത്മീയവുമായി തന്നിലുണ്ടായ മാറ്റങ്ങളെ വൈകാരികതയോടെ അവതരിപ്പിക്കുന്ന ഒരു കൃതിയാണിത്.

2014-ൽ അമേരിക്കൻ അഭിനേതാവായ മാർട്ടിൻ ഷീൻ "വഴി" (The Way) എന്ന പേരിൽ ഒരു സിനിമ പുറത്തിറക്കുകയുണ്ടായി. സാന്റിയാഗോ തീർത്ഥാടനത്തിനു പുറപ്പെടാനായി വീട്ടിൽ നിന്നും ഇറങ്ങിത്തിരിച്ച മകൻ യാത്രയുടെ ആരംഭത്തിലുള്ള പിരനീസ് കുന്നുകളിൽ പ്രകൃതിക്ഷോഭത്തിൽ പെട്ടു മരിക്കുന്നു. മകന്റെ ഭൗതികശരീരം ദഹിപ്പിച്ച് ചിതാഭസ്മവുമായി വികാരവായ്പോടു കൂടി ഒരു പിതാവ് നടത്തുന്ന തീർത്ഥാടനമാണ് കഥയുടെ ഇതിവൃത്തം. മകന്റെ മരണത്തിന്റെ ആഘാതത്തിൽ നിന്നും വിമോചിതനായി ദൈവത്തിന്റെ വിശുദ്ധിയിൽ പങ്കുപറ്റാനുള്ള അഭിനിവേശത്തോടെയാണ് മാർട്ടിൻ ഷീൻ തന്റെ തീർത്ഥാടനം അവസാനിപ്പിക്കുന്നത്.

പൗലോ കൊയ്‌ലോയുടെ കൃതി വായിച്ചതും, മാർട്ടിൻ ഷീനിന്റെ സിനിമ കണ്ടതും തീർത്ഥാടനത്തിനുള്ള ആവേശം നല്കിയെങ്കിലും അതിനെക്കാൾ ഉപരിയായ കാരണങ്ങൾ എന്നെ തീർത്ഥാടനത്തിനു പ്രചോദിപ്പിച്ചു. അതിനെകുറിച്ചൊക്കെ അടുത്ത ലക്കത്തിൽ വിവരിക്കുന്നതാണ്.

ചിന്ത

# ഉയിർപ്പു ശരീരം

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**



ഭാവിജീവിതത്തിന്റെ ഊടും പാവും കരുപ്പിടിപ്പിക്കുവാൻതത്രപ്പെടുന്നവനാണല്ലോ മനുഷ്യൻ. മരണാന്തരജീവിതത്തിന്റെ കാര്യത്തിലും ഇത് ശരിയാണ്. ആ ജീവിതത്തെപ്പറ്റി ഓരോരുത്തർക്കും സ്വന്തമായ ചില ധാരണകളുണ്ട്. സാധാരണഗതിയിൽ മററുള്ളവരുമായി പങ്കുവയ്ക്കാൻ ധൈര്യപ്പെടാത്ത ചില വിശ്വാസങ്ങളും ബോദ്ധ്യങ്ങളുമടങ്ങിയ ധാരണകൾ.

ഇത്തരം ധാരണകളുടെ നിർമ്മിതിയിൽ യുക്തിയും സങ്കൽപ്പവും ടെറിക്കോട്ടൺ വസ്ത്രങ്ങളിലെ നൂലിഴകൾ പോലെ സമ്മേളിച്ചിരിക്കും. അവയെ തള്ളാനും കൊള്ളാനും മറ്റുള്ളവർക്ക് പൂർണ്ണമായ സ്വാതന്ത്ര്യം ഉണ്ടായിരിക്കുകയും ചെയ്യും.

സ്വർഗ്ഗത്തിൽ ആയിരിക്കുന്ന മനുഷ്യന് ഒരു ശരീരമുണ്ട് എന്നത് ക്രിസ്ത്യാനികളുടെ അടിസ്ഥാന വിശ്വാസങ്ങളിലൊന്നാണ്. ആ ശരീരം എങ്ങനിരിക്കും? തിരിച്ചറിയത്തക്കവിധം എന്റേതായിരിക്കും. ഈ ലോകത്തിൽ എനിക്കുണ്ടായിരുന്നതു തന്നെയായിരിക്കും.

അതെങ്ങനെ? ഇപ്പോഴത്തെ എനിക്കുപോലും തിരിച്ചറിയാനാവാത്ത എന്റെ തന്നെ ചില പഴയ ഫോട്ടോകളുണ്ടല്ലോ. അനേകം ശരീരങ്ങളുടെ ഒരു തുടർച്ചയാണല്ലോ എന്റെ ശരീരം! അതിൽ ഏതാണ് സ്വർഗ്ഗത്തിൽ എന്റേതായിരിക്കുക? എന്റെ തന്നെ അവസാനത്തെ ശരീരമായിരിക്കുമോ?

ആകാൻ വഴിയില്ല. വാർദ്ധക്യവും രോഗവും ബാധിച്ച് വിരൂപമായ ഒരു ശരീരമായിരിക്കില്ല അത്. പിന്നെ യൗവ്വനത്തിലേത്? മധ്യവയസ്സിലേത്..പത്രത്തിൽ നിര്യാതരായി എന്ന കോളത്തിൽ പലപ്പോഴും 89 വയസ്സിൽ മരിച്ചയാളിന്റെ ഫോട്ടോ 59 ലേതോ 65 ലേതോ ഒക്കെ ആയിരിക്കുമല്ലോ. അതുപോലെ...ഊനമറ്റത്, തിരിച്ചറിയാനാവുന്നത്, എന്റേത്, അത്രമാത്രമേ പറയാനാവൂ.

ഞാൻ തന്നെയാണോ അത് തെരഞ്ഞെടുക്കുക? അല്ലെന്നു പറയുന്നതാവും യുക്തിക്കു ചേരുന്നത്. അങ്ങനെ തെരഞ്ഞെടുക്കാനാണെങ്കിൽ അനന്തകാലത്തിൽപ്പേലും അതു നടക്കാനിടയില്ല. ഒരു സാരി തിരഞ്ഞെടുക്കാൻ കടയിൽ മണിക്കൂറുകളോളം ചെലവഴിക്കുന്ന ഒരു സ്ത്രീ എങ്ങനെയാണ് നിത്യതയിൽ അവൾക്കുണ്ടായിരിക്കേണ്ട ശരീരം തെരഞ്ഞെടുക്കുക?

പലപ്പോഴും നമ്മുടെ തെരഞ്ഞെടുപ്പുകളെക്കാൾ അനുയോജ്യമായ തെരഞ്ഞെടുപ്പുകളാണല്ലോ ഉറ്റവർ നമുക്കുവേണ്ടി തെരഞ്ഞെടുത്തു നൽകുന്നവ. അപ്പോൾ നമ്മുടെതന്നെ ശരീരം ദൈവം നമുക്കു തരും എന്നങ്ങു കരുതുക.

അത് ഒരൊറ്റ രൂപവും ഭാവവും ഉള്ള ശരീരമാകണമെന്നുമില്ല. സന്ദർഭത്തിനനുസരിച്ച് കുട്ടിയായും യുവാവായും മദ്ധ്യവയസ്ക്കനായും വൃദ്ധനായും മാറാവുന്ന, എന്നാൽ എപ്പോഴും ഞാൻ തന്നെയായ ശരീരവുമാകാം.

അതിന് വിശപ്പും ദാഹവും ക്ഷീണവും രോഗവും വേദനയും മരണവും ഒന്നുമുണ്ടാവില്ല. പിന്നെ, യേശുതമ്പുരാൻ ഉയർത്തതിനുശേഷം ഭക്ഷണം കഴിച്ചതോ? മുറിവുകൾ കാണിച്ചതോ? വിശപ്പില്ലാതെ ഭക്ഷണം കഴിക്കാനും വേദനയില്ലാതെ മുറിവുകൾ പേറാനും ഉയർപ്പു ശരീരത്തിനാവും. തോമ്മാശ്ലീഹാ തിരുമുറിവിൽ കയ്യിട്ടപ്പോൾ കർത്താവ് വേദനകൊണ്ട് ഞെട്ടിമാറിയില്ല! ആഹാരം കഴിച്ചതായി അഭിനയിച്ചതാകാനിടയില്ല. യൂദാസിനെച്ചൊല്ലി കരഞ്ഞില്ല. ലാസറിനെയോർത്തു കരഞ്ഞ തമ്പുരാൻ യൂദാസിനെയോർത്തു കരഞ്ഞില്ലെങ്കിൽ അത് ശരീരത്തിനു വന്ന മാറ്റം കൊണ്ടുതന്നെയാവണം. എല്ലാറ്റിനേയും

എല്ലാവരേയും സൂഷ്മമായി വിലയിരുത്തുന്ന ദൈവമായ കർത്താവിന് യൂദാസിന്റെ ഗതി അറിയാതെ പോയതല്ല.

അതുപോലെ അടച്ചിട്ട വാതിലിലൂടെ പ്രവേശിക്കാനും വാഹനമില്ലാതെ ദൂരം താണ്ടാനും ഉയർപ്പു ശരീരത്തിനാവും. അതിനു ഭാരമില്ല, ഗുരുത്വമില്ല; എങ്കിലുമത് തൊട്ടറിയാനാവും. അതിനു നിഴലില്ല. പ്രകാശം അതിലൂടെ കടന്നുപോകും. എങ്കിലുമത് പ്രകാശിക്കും, സൂര്യനെപ്പോലെ, മഞ്ഞുകണംപോലെ.

ചുരുക്കം ചില മനുഷ്യശരീരങ്ങൾക്ക് ഈ ലോകത്തിൽ വച്ചുതന്നെ ലഭിക്കുന്ന ചില സിദ്ധികളുണ്ട്. പ്രാർത്ഥിക്കാനിരിക്കുമ്പോൾ ഇരിപ്പിടത്തിൽ നിന്നും ഉയർന്നുപോകുന്ന ലെവിറ്റി എന്നറിയപ്പെടുന്ന ഒരു സവിശേഷതയാണൊന്ന്. ഭാരക്കുറവാണതിനു കാരണം. ഉയർപ്പു ശരീരത്തിന് അതുണ്ടെന്ന് ന്യായമായും കരുതാം.

ഒരേ സമയം പലയിടത്തായിരിക്കാനുള്ള കഴിവും അതുപോലുള്ള ഒന്നാണ്. അതും ഉയിർപ്പു ശരീരത്തിനുണ്ടായിരിക്കും. മനസ്സിന് തികച്ചും വിധേയമായ ഒരു ശരീരമായിരിക്കും അതെന്നു സാരം. ആഗ്രഹം കൊണ്ടുമാത്രം ആശവിനിമയം, യാത്ര ഉപസ്ഥിതി, കടന്നിരിപ്പ് പ്രത്യക്ഷാപ്രത്യക്ഷങ്ങൾ എന്നിവയെല്ലാം സുസാദ്ധ്യമായ ഒരു ശരീരമായിരിക്കും അത്. നല്ല വഴക്കവും അനുകൂലനക്ഷമതയും അതിനുണ്ടായിരിക്കും.

പുകപോലെ, മഞ്ഞുപോലെ സാന്ദ്രത കുറഞ്ഞതെന്ന് പൊതുവായ ഒരു സങ്കൽപ്പം ഉയിർപ്പു ശരീരത്തെപ്പറ്റി നിലനിൽക്കുന്നുണ്ട്. അതും ശരിയാണെന്നുവരാം.

സംസ്ക്കാരമെന്ന് ഭാരതീയ ചിന്തകന്മാർ പറയുന്ന ഒരാഗന്തുകം ഭൗതീകശരീരത്തിനുണ്ട്. ചില വാസനകളാണവ. ഏറെയും ദുർവ്വാസനകൾ. അതൊന്നും ഉയർപ്പു ശരീരത്തിനുണ്ടായിരിക്കില്ല. ചില തഴക്കങ്ങൾക്കും അഡിക്ഷൻസിനും അടിമയായി ഭൗമ ശരീരങ്ങൾ പ്രവർത്തിക്കുന്നതു മൂലമുണ്ടാകുന്ന അസൗകര്യങ്ങളും സ്വർഗ്ഗത്തിൽ ഉണ്ടായിരിക്കില്ല.

യേശുനാഥന്റെ ഉയർപ്പു ശരീരവും മലമുകളിൽ വച്ച് രൂപാന്തരപ്പെട്ട ശരീരവും അടിസ്ഥാനമാക്കി എന്റെ സ്വർഗ്ഗീയ ശരീരത്തെപ്പറ്റി എനിക്കു ചിന്തിക്കാം. ഏദൻ തോട്ടത്തിൽ ആദിമാതാപിതാക്കൾക്കുണ്ടായിരുന്ന ശരീരത്തിന്റെ പ്രത്യേകതകളെ അടിസ്ഥാനപ്പെടുത്തിയും എനികക്കു ചിന്തിക്കാം.

തോട്ടത്തിന്റെ പരിപാലനം ആദത്തിനും അവ്വായ്ക്കും നൽകപ്പെട്ടിരുന്നു. അതുപോലെ എനിക്കും ചിലതൊക്കെ സ്വർഗ്ഗത്തിൽ ചെയ്യേണ്ടി വന്നേക്കാം. നിയർ ഡത്ത് അനുഭവസ്ഥർ വാതോരാതെ പറയുന്ന ഒരു കാര്യമുണ്ട്. സ്വർഗ്ഗത്തിൽ ഒട്ടനവധി പൂന്തോട്ടങ്ങൾ ഉണ്ടത്രേ. അതിലൊന്നിന്റെ പരിപാലനം എനിക്കായിക്കൂടെന്നില്ല. വാടാത്ത പൂവും ഉണങ്ങാത്ത ചെടിയും ഉള്ളിടത്ത് എന്തു പരിപാലനം? പൂക്കളോട് വർത്തമാനം പറയണമായിരിക്കാം. അവരോടെല്ലാം വെൽഡൺ എന്ന് ഞാൻ പറയും. ജോലി ചെയ്യുന്നതിലെ മടുപ്പും (tedium) ക്ഷീണവും ഇല്ലാത്തിടത്തോളം കളികളിലെന്നപോലെ സന്തോഷവും ഉല്ലാസവും തരുന്ന ജോലികൾ എന്റെ ശരീരമുപയോഗിച്ച് എനിക്ക് ചെയ്യേണ്ടി വന്നാൽ അത് നല്ലതല്ലേ!

പ്രകൃത്യാതീതമെങ്കിലും, ഭൗതീകതയുടെ എല്ലാ കുറവുകളും നീക്കപ്പെട്ടതെങ്കിലും, ഒരു ശരീരം എനിക്കുണ്ടെങ്കിൽ അതിന് അത്തരത്തിലുള്ള ഇടമോ ഇടങ്ങളോ വേണമല്ലോ! ശരീരരൂപിയായ എനിക്ക് വസിക്കാൻ വാസസ്ഥലം സ്വർഗ്ഗത്തിൽ ഒരുക്കപ്പെട്ടിട്ടുണ്ടാവും. പ്രകൃത്യാതീത വാസസ്ഥലം! കടുമണിപോലെ ചെറുതും അനന്തവിഹായുസുപോലെ വ്യാപ്തവുമായ സ്വർഗ്ഗത്തിൽ ഭൗതീകപരിമിതികളില്ലാത്ത ഒരു ശരീരരൂപം, മാറിമാറി സ്വീകരിക്കാവുന്ന ആകൃതിയിലുള്ള, എന്നാൽ എന്റേതായ ഒരു ശരീരരീപം എനിക്കുണ്ടായിരിക്കും. എല്ലാ മനുഷ്യർക്കും അങ്ങനൊന്ന് ഉണ്ടായിരിക്കും.

എന്റെ ഇപ്പോഴത്തെ ശരീരത്തിന്റെ ന്യൂനതകൾ പരിഹരിക്കപ്പെട്ട് പ്രകൃത്യാതീതതലത്തിലേക്ക് ഉയർത്തപ്പെട്ടതെങ്കിലും പദാർത്ഥമെന്നുതന്നെ വിളിക്കപ്പെടേണ്ട ഒരു ശരീരവുമായിട്ട്യിരിക്കും സ്വർഗ്ഗത്തിൽ എന്റെ നിലനിൽപ്പ്. ആശയവിനിമയത്തിന് ഭാഷ ആവശ്യമില്ലാത്ത സ്വർഗ്ഗലോകത്തിൽ വേണമെന്നുവച്ചാൽ സംസാരിക്കാവുന്ന ശരീരവുമായിട്ടായിരിക്കും എന്റെ ഉപസ്ഥിതി. അതേ എനിക്കിപ്പോൾ ദൈവസ്തുതികൾ പാടാനാവും. മാലാഖമാർക്ക് മനസ്സുകൊണ്ടുമാത്രം സാധിക്കുന്നത് എനിക്ക് മനസ്സുകൊണ്ടും ശരീരം കൊണ്ടും ചെയ്യാനാവും. ഉത്ഥിതനായ യേശുതമ്പുരാൻ സംസാരിച്ചല്ലോ! എനിക്കും സ്വർഗ്ഗത്തിൽ സംസാരിക്കാനാവും.

ഏതു ഭാഷയിൽ? എനിക്കറിയാവുന്ന ഭാഷയിൽ. കേൾക്കുന്നവർ അവരുടെ ഭാഷയിൽ കേട്ടുകൊള്ളും. ഗ്ലോസോലാലിയ എന്ന അത്ഭുതം സ്വർഗ്ഗത്തിലുമുണ്ടാവും. ഇവിടെ മനസ്സിൽ വിചാരിക്കുന്നത് ഒരു ലാലിയായും ഇല്ലാതെ മറ്റു മനസ്സുകളിൽ എത്തുന്നിടത്ത് ഗ്ലോസോലാലിയ അത്ര വലിയ കാര്യമല്ലെങ്കിലും ശരീരിയായ എനിക്ക് അതുണ്ടായിരിക്കും.

ശരീരവുമായി സ്വർഗ്ഗത്തിൽ പോകുന്ന ഞാൻ ഈ ലോകത്തിന്റെ ആന്തരീകസത്ത മുഴുവൻ എന്റെ ശരീരത്തിലൂടെ സ്വർഗ്ഗത്തിൽ കയറ്റുകയായിരിക്കും ചെയ്യുന്നത്. അതേ, ഈ പ്രപഞ്ചം അത്ര നിസ്സാരപ്പെട്ട ഒരു സൃഷ്ടിയല്ല. അതിനും ഒരു രക്ഷയുണ്ട്, ഒരു വാഴ്ത്തപ്പെടലുണ്ട്. എന്നിലൂടെ എന്റെ ശരീരത്തിലൂടെ. ഒരു ശരീരത്തിലൂടെ

മനുഷ്യരെയാകമാനം യേശുതമ്പുരാൻ രക്ഷിച്ചു. അവിടുന്നു രക്ഷിച്ച എന്റെ സരീരത്തിലൂടെ, അല്ലെങ്കിൽ എന്റേതു പോലുള്ള അവിടുത്തെ ശരീരത്തിലൂടെ ഈ പ്രപഞ്ചത്തിന്റെ ഉത്തമാംശം സ്വർഗ്ഗത്തിൽ എത്തിച്ചേരും. ശരീരങ്ങളുടെ ഉയർപ്പ് എന്നു പറഞ്ഞാൽ ഇതൊക്കെയാണ്. അല്ലെന്നു പറയാനാവുമോ?

ധ്യാനം



ഫാ. സാമുവൽ തുണ്ടിയിൽ

# ലൈംഗിക വിശുദ്ധി ക്രൈസ്തവ വീക്ഷണത്തിൽ



"ദൈവം മനുഷ്യനെ പുരുഷനും സ്ത്രീയുമായി സൃഷ്ടിച്ചു. വർദ്ധിച്ചു പെരുകുവിൻ എന്ന അനുഗ്രഹം നൽകി. അനുരാഗ കണ്ണാൽ ആദം ഹവ്വായെ നോക്കി സംതൃപ്നായി, പുരുഷൻ മാതാപിതാക്കളെ വിട്ട് തന്റെ ഭാര്യയോട് ചേരും" (ഉൽ 2/24). പരസ്പരം ഒന്നാകാനുള്ള അദ്യമദാഹം മനുഷ്യവർഗ്ഗത്തിന്റെ നിലനിൽപ്പിന് വേണ്ടി മനുഷ്യപ്രകൃതിയിൽ ദൈവം നിക്ഷേപിച്ചതാണ്. ഇതാണ് ലൈംഗികത. ഇത് മനുഷ്യസൃഷ്ടിയല്ല. അമൂല്യദാനമായ ലൈംഗികത പാപം മൂലം വിൽപ്പനചരക്കായി തരംതാഴ്ത്തപ്പെട്ടു. ഇണയിലേക്ക് ഒഴുകേണ്ട നിഷ്കളങ്ക സ്നേഹം കാമാസക്തിയിൽ അഹൂതി ചെയ്യപ്പെടുന്നു. ഇരയെ കിട്ടാൻ , ഓടി നടക്കുന്ന സിംഹത്തെപ്പോലെ, കാമവെറി പിടിച്ച മനുഷ്യൻ എത്ര എത്ര നിരപരാധികളെ പിച്ചിചീന്തികളയുന്നു. യുവതലമുറയിൽ മാത്രമല്ല, മധ്യവയസ്കരിലും വൃദ്ധരിലും ഈ പ്രവണത വർദ്ധിച്ചു വരുന്നു.

ലൈംഗിക വിശുദ്ധി എന്നത് ഇന്ന് അർത്ഥമില്ലാത്ത വാക്കായിത്തീർന്നിരിക്കുന്നു. വ്യക്തിയുടെ ജീവിതം താറുമാറായപ്പോൾ, ശരിയായ ജീവിതം മാറ്റി, തകർന്ന ജീവിതത്തിന് അനുയോജ്യമായ തത്വസംഗിതക്ക് രൂപം നൽകുന്നു. അധികാര ശ്രേണിയും നീതിപീഠവും തെറ്റായ നിയമങ്ങൾ പാസാക്കുന്നു. ക്രിസ്തീയതയുടെ ഈറ്റില്ലമായിരുന്ന പാശ്ചാത്യരാജ്യങ്ങൾ സ്വർഗ്ഗവിവാഹത്തിനും അനുവാദം നൽകിയിരുന്നു. ഇതിനകം ഇരുപത്തിരണ്ട് രാജ്യങ്ങളിൽ , ഈ നിയമം പ്രാബല്യത്തിൽ വന്നിരിക്കുന്നു. ലൈംഗികതയുടെ സൃഷ്ടാവായ ദൈവത്തിന്റെ പദ്ധതിയെ തകിടം മറിക്കുന്ന മ്ലേച്ഛവും പാപപങ്കിലവും ദൂരവ്യാപകവുമായ ദോഷഫലം മനുഷ്യവംശത്തിന് നൽകുന്ന നിയമമാണ് ഇത്.

വികാരങ്ങളെ കയറൂരിവിട്ട് കുത്തഴിഞ്ഞ ജീവിതം നയിക്കുന്ന വ്യക്തികളും സമൂഹവും മനുഷ്യമഹത്വത്തിന് കളങ്കം ചാർത്തുന്നു. സംയമനം പാലിക്കേണ്ടത് ജീവിതവിജയത്തിന് അത്യന്താപേക്ഷിതമാണ്. ലൈംഗിക വികാരത്തെ തോന്നിയപോലെ പ്രകാശനം ചെയ്താൽ വ്യക്തിയടെയും അപരന്റെയും ജീവിതം നാശോന്മുഖമാകും. പക്ഷിമൃഗാദികൾ ഇണചേരുന്നു. വംശവർദ്ധനം നടക്കുന്നു. ഒരു പക്ഷിയും മൃഗവും ആണും ആണുമായും പെണ്ണും പെണ്ണുമായി ഇണചേരുന്നില്ല. ബുദ്ധിയും വിവേകവും ഉണ്ടായിരിക്കേണ്ട മനുഷ്യർ പ്രകൃതിവിരുദ്ധ വൈകൃത ജീവിതം നയിക്കുകും

ഭരണസംവിധാനം അതിന് ചുക്കാൻ പിടിക്കുകയും ചെയ്യുന്നു. ആധുനിക മാധ്യമങ്ങൽ വികല പ്രതിഭാസത്തിന് പ്രോൽസാഹനം കൊടുക്കുന്നു.

ലൈംഗിക വിശുദ്ധി എങ്ങനെയായിരിക്കണം എന്നതിനുള്ള നേർവര ദൈവം വരച്ചിട്ടുണ്ട്. ട്രാക്ക് തെറ്റിയുള്ള ഓട്ടം ജീവിത വിജയത്തിൽ എത്തിക്കുകയില്ല. ദൈവം നൽകിയിട്ടുള്ള ചില മാനദണ്ഡങ്ങൽ നോക്കാം. ആസക്തിയോടെ സ്ത്രീയെ നോക്കുന്നവൻ അവളുമായി വ്യഭിചാരം ചെയ്തുകഴിഞ്ഞു (മത്താ 5:28). സുഖലോലുപതയിലോ വിഷയാസക്തിയിലോ, കലഹങ്ങളിലോ, അസൂയയിലോ വ്യാപരിക്കരുത് (റോമ 13:13). ശരീരം ദുർവൃത്തിക്കുവേണ്ടിയുള്ളതല്ല പ്രത്യുത, ശരീരം കർത്താവിനും കർത്താവ് ശരീരത്തിനും വേണ്ടിയുള്ളതാണ്. (1 കോറി 6:13). വ്യഭിചാരത്തിൽ നിന്ന് ഓടി അകലുവിൻ. മനുഷ്യൻ ചെയ്യുന്ന മറ്റ് പാപങ്ങളെല്ലാം ശരീരത്തിന് വെളിയിലാണ്. വ്യഭിചാരം ചെയ്യുന്നവനാകട്ടെ സ്വന്തം ശരീരത്തിന് എതിരായി പാപം ചെയ്യുന്നു (1 കോറി 6:18). ദൈവത്തെ അറിയാത്ത വിജാതീയരെപ്പോലെ കാമവികാരങ്ങൽക്ക് നിങ്ങൾ വിധേയരാകരുത്. അശുദ്ധിയിലേക്കല്ല, വിശുദ്ധിയിലേക്കാണ് ദൈവം നമ്മെ വിളിച്ചിരിക്കുന്നത് (1 തെസ 4:7). എല്ലാവരുടെ ഇടയിലും വിവാഹം മാന്യമായി കരുതട്ടെ. മണവറ മലിനമാകാതിരിക്കട്ടെ. കാരണം, അസന്മാർഗ്ഗികളെയും വ്യഭിചാരികളെയും ദൈവം വിധിക്കും (എബ്രാ 13: 4).

ദൈവത്തിന്റെ വചനങ്ങൽ നിസ്സാരമായി തള്ളികളയാവുന്നതല്ല. നിങ്ങൾക്ക് വ്യാമോഹം വേണ്ട. ദൈവത്തെ കബളിപ്പിക്കാനാവില്ല. മനുഷ്യർ വിതക്കുന്നതു തന്നെ കൊയ്യും. സ്വന്തം ജഢത്തിനായി വിതയ്ക്കുന്നവൻ ജഢത്തിൽ നിന്ന് നാശം കൊയ്തെടുക്കും. ആത്മാവിനായി വിതയ്ക്കുന്നവനാകട്ടെ, ആത്മാവിൽ നിന്ന് നിത്യജീവൻ കൊയ്തെടുക്കും (ഗലാ6:8). ദൈവത്തിന്റെ വചനം നമ്മുടെ സ്വാതന്ത്ര്യത്തെ ഹനിക്കുവാനല്ല. വ്യക്തിക്കും കുടുംബത്തിനും സമൂഹത്തിനും സമാധാനവും സ്വസ്ഥിതിയും നൽകുവാനാണ്.

അവിവാഹിതരിലും വിവാഹിതരിലും പലർ ലൈംഗിക അടിമത്വത്തിൽ (addiction) പെട്ടുപോകാറുണ്ട്. ആവർത്തനം കൊണ്ട് ലൈംഗിക തിന്മ ഒരു ശീല (habbit) മായിതീരുന്നു. അതിൽ നിന്ന് രക്ഷപ്പെടണമെന്ന് ഉള്ളിൽ ആഗ്രഹം തോന്നുന്ന നിമിഷങ്ങളുമുണ്ട്. എന്നാൽ ആഴക്കടലിൽ അകപ്പെട്ട വ്യക്തി രക്ഷപ്പെടാൻ ആഗ്രഹമുണ്ടെങ്കിലും അതിൽ മുങ്ങി ചാകുന്ന അവസ്ഥ പോലെ , ലൈംഗിക തിന്മ വ്യക്തിയെ നശിപ്പിക്കുന്നു. ലൈംഗിക പാപങ്ങൾ ആവർത്തിക്കുന്തോറും ഇച്ഛാശക്തി നിർവീര്യമായിത്തീരുന്നു. പാപങ്ങളുടെ ലെവൽ(തോത്) പടിപടിയായി ഉയർന്നുകൊണ്ടിരിക്കും. സ്വയംഭോഗം, സ്വവർഗ്ഗരതി, വ്യഭിചാരം, വേശ്യവൃത്തി, രക്തബന്ധത്തിൽ പെട്ടവരെ ഉപയോഗിക്കുക, കുട്ടികളെ ലൈംഗികമായി പീഢിപ്പിക്കുക, ബലാത്സംഗം ചെയ്യുക ഇങ്ങനെ പോകുന്നു ലൈംഗിക വൈകൃതശീലം. വിവാഹം കഴിച്ചതുകൊണ്ട് ഇവരുടെ ക്രമവിരുദ്ധ ലൈംഗികസാക്തി കെട്ടടങ്ങുന്നില്ല. വിഷയാസക്തി ഇല്ലാതാക്കാനുള്ള മാർഗ്ഗമല്ല വിവാഹം. വിവാഹത്തിന് മുമ്പ് ഏതെങ്കിലും ലൈംഗിക വൈകൃതങ്ങളിൽ അടിമയായവർ , മധുവിധു കഴിയുമ്പോൾ പഴയതാവളങ്ങളിൽ രസം ആസ്വദിക്കുവാൻ തുടങ്ങും. പല വിവാഹബന്ധങ്ങളും ഇങ്ങനെ തകർന്ന് പോകാറുണ്ട്. കടിഞ്ഞാൻ ഇല്ലാത്ത കുതിരേയും കോവർ കഴുതയേയും പോലെ, കാമവെറി പൂണ്ട വ്യക്തികൾ വിവാഹജീവിതത്തിലുണ്ട്. വിവാഹബന്ധം വേർപ്പെടാൻ ഉദ്ദേശിക്കുന്ന ഒരു ക്രിസ്തീയ ദമ്പതികളെ ഒരു വക്കീൽ എന്റെ അടുത്ത് അയച്ചു. ഒരു പക്ഷേ അവരെ യോജിപ്പിക്കുവാൻ എനിക്ക് സാധിച്ചേക്കും എന്ന ചിന്തയിൽ. നാല് വയസ്സുള്ള ഒരു കുഞ്ഞ് അവർക്കുണ്ട്. ഞാൻ അവരോട് സംസാരിച്ചപ്പോൾ ഭാര്യ എന്നോട് പറഞ്ഞു. അച്ചാ , ഒരു രാത്രി നാലും അഞ്ചും തവണ ഈ മനുഷ്യന് എന്നോട് ബന്ധപ്പെടണം. ഞാൻ ഒരു മനുഷ്യസ്ത്രീ അല്ലേ. ഭർത്താവ് ഉടനെ പറഞ്ഞ മറുപടി ഇവിടെ കുറിക്കാൻ കൊള്ളുകയില്ല. ഇവരെയൊക്കെ മൃഗമായി താരതമ്യപ്പെടുത്തിയാൽ, മൃഗവർഗ്ഗത്തിനും നാണക്കേടാണ്. വിവാഹത്തിന് മുമ്പ് വിലക്കപ്പെട്ട കനി ഭക്ഷിച്ച് ശീലിച്ചവർക്ക്, വിശുദ്ധിയിൽ വളരുവാൻ വിവാഹം ഒരു പ്രതിവിധിയല്ല എന്ന് മനസ്സിലാക്കണം.

ലൈംഗിക വികാരത്തെ ഉദ്ദീപിപ്പിക്കുന്ന പല ബാഹ്യഘടകങ്ങളുണ്ട്. ഒന്ന്, നമ്മുടെ കണ്ണിന്റെ കിളിവാതിൽ കൂടിയാണ്. മനശാസ്ത്രപരമായി പുരുഷനും സ്ത്രീയും തമ്മൽ പലവ്യത്യാസങ്ങളുണ്ട്. അതിൽ കാഴ്ചയുടെ കാര്യത്തിൽ സാരമായ വ്യത്യാസമുണ്ട്. ഒരു പുരുഷന് സ്ത്രീയുടെ ശരീരമോ, ഭാഗിക നഗ്നതയോ , ഒരു നഗ്ന ചിത്രമോ കണ്ടാൽ ലൈംഗികാസക്തി പ്രവർത്തിക്കുവാൻ തുടങ്ങും. എന്നാൽ ഒരു പുരുഷന്റെ നന്ഗശരീരമോ, നന്ഗചിത്രമോ കണ്ടാൽ, പുരുഷനെ പോലെ സ്ത്രീ വികാര തരളിതയാകുന്നില്ല. സ്നേഹസ്പർശം, ആലിംഗനം മുതലായവയാണ് സ്ത്രീയിൽ ലൈംഗിക വികാരം ഉണർത്തുന്നത്. അശ്ലീല സിനിമ, അശ്ലീലവായനകൾ, promography (കാമോദ്ദീപക ചിത്രങ്ങൾ) ഇവയിലൊക്കെ മുഴുകുന്നവരിൽ epinephine എന്ന ഹോർമോൺ രക്തപ്രവാഹത്തിൽ ഒഴുകിച്ചേരുന്നു. വ്യക്തിക്ക് ലൈംഗികാസ്വാദനം ലഭിച്ച വ്യക്തികൾ, ചിത്രങ്ങൾ തലച്ചോറിലെ ഓർമ്മയിൽ രജിസ്റ്റർ ചെയ്യാൻ ഈ ഹോർമോൺ സഹായിക്കുന്നു. ദിവാസ്വപ്നത്തിൽ രൂപപ്പെടുത്തിയ മിഥ്യാഭാവനകൾ, പരിചയപ്പെട്ടിട്ടുള്ളതോ, അല്ലാത്തതോ ആയ വ്യക്തികൾ- സിനിമാ നടന്മാർ, നടികൾ, മ്ലേഛരംഗങ്ങൾ ഇങ്ങലെ പലതും മനസ്സിൽ വാസമുറപ്പിക്കും. ലൈംഗികവൈകൃതങ്ങൾക്ക് അടിമയായ ചില യുവാക്കൾക്ക്, പരിശുദ്ധ അമ്മയുടെ രൂപം പോലും പ്രലോഭന ഹേതുവാകുന്നുണ്ട്. ഇന്റർനെറ്റിലൂടെ ലഭ്യമാകുന്ന പൊർണോഗ്രഫി കാഴ്ചകൾ, നമ്മുടെ ബാലികാബാലന്മാർ പോലും കണ്ടുരസിക്കുന്നുണ്ട്. അത് പരീക്ഷിച്ചറിയാൻ അവർക്ക് പ്രലോഭമമുണ്ടാകുന്നു. തലമുറയ്ക്കുണ്ടാവുന്ന വലിയ അപകടത്തിലേക്കാണ് ഈ പോക്ക് വിരൽചൂണ്ടുന്നത്. യൂവതിയുവാക്കളോ, വിവാഹിതരോ, സമർപ്പിതരോ Pormography കാണുന്നവരാണെങ്കിൽ, ലൈംഗിക വിശുദ്ധി

പാലിക്കുവാൻ ഒരിക്കലും സാധിക്കുകയില്ല. വീണ്ടും വീണ്ടും ദൃശ്യം കാണുന്നതിനുള്ള മോഹം ജനിക്കുന്നുവെങ്കിൽ , അവർ ഈ ആസക്തിയുടെ അടിമത്വത്തിലേക്ക് നീങ്ങിയതിന്റെ സൂചനയാണ്. ഞാൻ ഉപയോഗിക്കുന്ന ഫോണിൽ പോർനോഗ്രാഫി സംവിധാനം ഉണ്ടെന്നറിയാം. എന്നാൽ ഇത് കാണുവാൻ ഒരിക്കൽ പോലും ഞാൻ ശ്രദ്ധിച്ചിട്ടില്ല. കർത്താവിന്റെ ആലയമായ എന്നിൽ എന്തിന് ഈ മ്ലേഛതകൾ ക്ഷണിച്ച് വരുത്തണം.

നല്ല വിശുദ്ധ ജീയിതം നയിക്കുവാൻ നാം വിലകൊടുക്കണം. ക്രിസ്തുവിനെ പറ്റി അറിയുവാൻ ക്രിസ്തുവിൽ ജീവിക്കുവാൻ ത്യാഗോജ്വലമാ സമർപ്പണം ആവശ്യമാണ്. അസാന്മാർഗ്ഗികതയിൽ നിന്ന് നിങ്ങൾ ഒഴിഞ്ഞ് മാറണം. സ്വന്തം ശരീരത്തെ വിശുദ്ധിയിലും മാന്യതയിലും കാത്തുസൂക്ഷിക്കേണ്ടതെങ്ങനെയെന്ന് അറിയണം. (1 തെസ്സ 4:3).

പഴയനിമയത്തിൽ രണ്ട് വ്യക്തികളെ കാണാം. വിശുദ്ധി കാത്തുകൂക്ഷിക്കുവാൻ ദൈവത്തോട് ചേർന്ന് നിന്ന ജോസഫ്. ചെയ്യാത്ത കുറ്റത്തിന് കാരാഗ്രഹത്തിൽ അടയ്ക്കപ്പെട്ടപ്പോഴും കർത്താവ് ജോസഫിന്റെ കൂടെ ഉണ്ടായിരുന്നു (ഉൽ 39:21). കർത്താവിന്റെ ആത്മാവ് ശക്തമായി പ്രവർത്തിച്ച നാസീർ വ്രതക്കാരനായ ശിംശോൻ, വേശ്യയുമായി പാപം ചെയ്തപ്പോൾ തന്റെ ശര്തി ചോർന്ന് ബലഹീനനായി. കർത്താവ് തന്നെ വിട്ടുപോയ കാര്യം അവൻ അറിഞ്ഞില്ല (ന്യായാധി 16:20). ലൈംഗികവിശുദ്ധി പ്രാപിക്കുവാൻ മൂന്ന് മേഖലകളിലുള്ള നിയന്ത്രണം നാം പരിശീലിക്കണം. കണ്ണ്- മനസ്സ് -ഹൃദയം.

**കണ്ണിന്റെ നിയന്ത്രണം**

അശുദ്ധമായ നോട്ടം, ലൈംഗിക സന്തോഷം ഉണ്ടാകുന്നതാണ് - പ്രത്യേകിച്ച്, പുരുഷവർഗ്ഗത്തിന്-ദർശനം പാതി മൈഥുനം എന്ന രീതിയിൽ നോട്ടമിട്ട് നടക്കുന്ന യുവാക്കൾ വളരേയുണ്ട്. ഇവരുടെ ബലഹീനവശം മനസ്സിലാക്കി അറിഞ്ഞോ, അറിയാതെയോ സ്ത്രീകൾ സ്വന്തം നഗ്നതയെ ഭാഗികമായി വെളിപ്പെടുത്തുന്ന രീതിയിൽ വസ്ത്രം ധരിക്കുന്നു. ഉടുപ്പുകൾ നിർമ്മിക്കുന്ന കമ്പനികൾ സ്ത്രീകളുടെ മനശാസ്ത്രം മനസ്സിലാക്കി, രൂപകല്പന ചെയ്ത ഉത്പന്നങ്ങൾ വിപണിയിൽ ഇറക്കുന്നു. ചില റിയാലിറ്റിഷോയിൽ വരുന്ന സെലിബ്രിറ്റികളുടെ അല്പവസ്ത്രധാരണം ആസ്വദിക്കുവാൻ ആളുകൾ അസംഖ്യം. കോവളം പോലുള്ള കടൽതീരത്ത് ബിക്കിനി (സ്നാന വസ്ത്രം) ധരിച്ച് വെയിൽ കൊള്ളുന്ന സ്ത്രീകളെ കണ്ട് ആസ്വദിക്കുന്ന മാന്യന്മാർ ഉണ്ട്. ആധുനിക സൗന്ദര്യമത്സരവും സാധാരണക്കാരായ നാം ഉദ്ദേശിക്കുന്ന സൗന്ദര്യമല്ല. സെക്സിന് പ്രാധാന്യം നൽകിയിട്ടുള്ള മത്സരമാണ്. സിനിമയിൽ മാദകറാണികൾ ധരിക്കുന്ന വസ്ത്രധാരണം യുവതലമുറ പെട്ടെന്ന് സ്വന്തമാക്കുന്നു. ഞങ്ങൾ ഇഷ്ടമുള്ള രീതിയിൽ വസ്ത്രം ധരിക്കും. അതിന് നിങ്ങൾക്കെന്ത് വേണം എന്നു പറയുന്ന യുവതികൾ പുരുഷന്റെ മനശാസ്ത്രം നന്നായി അറിയാത്തതുകൊണ്ട് പറയുന്നതാണ് . പുരുഷന് ലൈംഗിക ഉന്മാദം വരുത്തുന്ന വസ്ത്രധാരണം ആരാധനയ്ക്ക് ദേവാലയങ്ങളിൽ വരുന്ന യുവതികളുടെ ഇടയിലും കാണുന്നുണ്ട്. സഭ്യമല്ലാത്ത വസ്ത്രധാരണത്തിന് വളം വച്ചുകൊടുക്കുന്ന അമ്മമാരും ഉണ്ട്. കേരളത്തിന്റേതായ തനിമയും ശാലീനതയുമുള്ള വസ്ത്രധാരണ രീതി ഇന്നത്തെ തലമുറക്ക് അന്യം നിന്നുപോയി.

കണ്ണ് ശരീരത്തിന്റെ വിളക്കാണ്. കണ്ണ് കുറ്റമറ്റതെങ്കിൽ, ശരീരം മുഴുവൻ പ്രകാശിക്കും. കണ്ണ് ദുഷ്ടമാണെങ്കിലോ ശരീരം മുഴുവൻ ഇരുണ്ട് പോകും (മത്തായി 6:22). കണ്ണിന്റെ കാര്യത്തിൽ ഉദാത്തമായ വിശുദ്ധി, നിയന്ത്രണം പാലിച്ച വ്യക്തിയാണ് ബൈബിളിലെ ജോബ്. ജോബിന്റെ കാഴ്ചയുടെ വിശുദ്ധി ശ്രദ്ധിക്കാം. ഞാൻ എന്റെ കണ്ണുമായി ഒരു ഉടമ്പടി ചെയ്തു. അപ്പോൾ എങ്ങനെ ഞാൻ ഒരു കന്യകയെ നോക്കും (ജോബ് 31:1). കന്യകയുടെ മേൽ കണ്ണ് വയ്ക്കരുത്, നീ കാലിടറി വീഴും (പ്രഭാ 9:5). കാണുകയും നോക്കുകയും ചെയ്യുന്നത് രണ്ടു കാര്യമാണ്. കാഴ്ചയുള്ളപ്പോൾ കണ്ണടച്ചു നടക്കണമെന്നല്ല. നാം ജീവിതത്തിൽ പലതും കാണും. എന്നാൽ നാം കണ്ടതായ ഒന്നിനെ - വ്യക്തിയോ, മറ്റേതെങ്കിലോ ആകട്ടെ-ലൈംഗികതയെ തൃപ്തിപ്പെടുത്താൻ വീണ്ടും നോക്കുന്ന മനോഭാവമാണ് തെറ്റ്. കർത്താവ് അതാണ് പറയുന്നത്. ആസക്തിയോടെ സ്ത്രീയെ നോക്കുന്നവൻ അവളുമായി വ്യഭിചാരം ചെയ്തു കഴിഞ്ഞു(മത്തായി 5:28). ജോബ് കണ്ണുമായി ഒരു ഉടമ്പടി ചെയ്തു. അത് ദൈവത്തോടുള്ള ഉടമ്പടിയാണ്. ഇത് നമുക്ക് സാധിക്കുമോ. സാധിക്കണം. ജോബ് തന്റെ ഉടമ്പടിയിൽ വിജയിച്ചെന്ന് തന്റെ വാക്കിൽ കൂടി മനസ്സിലാക്കാം. എന്റെ ഹൃദയം സ്ത്രീയിൽ വശീകൃതമായിട്ടുണ്ടെങ്കിൽ, ഞാൻ കൂട്ടുകാരന്റെ വാതിൽക്കൽ, പതിയിരുന്നിട്ടുണ്ടെങ്കിൽ , എന്റെ ഭാര്യ അന്യനുവേണ്ടി ധാന്യം പൊടിക്കട്ടെ. അന്യർ അവളുമായി ശയിക്കട്ടെ. എന്തെന്നാൽ അതു ഹീനമായ കുറ്റമായിരിക്കും. (ജോബ് 31 : 9 -10). നാം ദൈവത്തിന്റെ വചനം അനുസരിച്ച് ജീവിക്കുന്ന വ്യക്തിയായി മാറമം. ജഡികാസക്തിയുടെ കുരുക്കിൽപെട്ട് ജീവിതം നശിപ്പിക്കുവാനുള്ളതല്ല. ദുർമോഹം ദർഭം ധരിച്ച് പാപത്തെ പ്രസവിക്കുന്നു. പാപം പൂർണ്ണ വളർച്ച പ്രാപിക്കുമ്പോൾ മരണത്തെ ജനിപ്പിക്കുന്നു (യാക്കോ 1:15)

നമ്മുടെ കണ്ണുകളെ കാമാസക്തി ഉണ്ടാകാവുന്ന വ്യക്തികളിൽ നിന്ന്, കാഴ്ചകളിൽ നിന്ന്, പെട്ടെന്ന് വ്യതിചലിക്കുവാൻ പരിശീലിപ്പിക്കണം. അങ്ങനെ സാവകാശം കണ്ണുകളെ ഈ വിധ കാഴ്ചകളിൽ പട്ടിണി ഇടാൻ പഠിക്കണം. നാം ആഹാരത്തിന്റെ അളവ് കുറയ്ക്കുവാൻ കഴിയും. ഭാഗികമോ, പൂർണ്ണമായോ ഉപവസിക്കുവാൻ കഴിയും. ഇതുപോലെ നമ്മുടെ കണ്ണുകൾ ജഡികാസക്തി വളർത്തുന്ന വ്യക്തികൾ , മ്ലേഛചിത്രങ്ങൾ മുതലായവയിൽ നിന്ന് കണ്ണുകളെ ബോധപൂർവ്വം പെട്ടെന്ന് തിരിക്കുക. നമ്മുടെ മുമ്പിൽ ഒരു സുന്ദരി കടന്നുവരുന്നു. അതു ആരുടെയെങ്കിലും അമ്മ, ഭാര്യ, സഹോദരി, മകൾ ആയിരിക്കും. ആ വ്യക്തിയെ എന്റെ ഭോഗാസക്തിയുടെ വസ്തുവായി കാണരുത്. അവൾ



ഒരു വ്യക്തിയാണ്. എന്നെപ്പോലെ അവകാശങ്ങൾക്ക് അവൾക്കുണ്ട്. എനിക്ക് ഉപയോഗിക്കാവുന്ന വസ്തുവല്ല എന്ന് മനസ്സിലാക്കണം. ഒരു സുന്ദരിയെ കാണുമ്പോൾ അവളിൽ ഈ സൗന്ദര്യം നിക്ഷേപിച്ച സൃഷ്ടാവിനെ സ്തുതിക്കുവാൻ പഠിക്കണം. ശോഭയാൽ അഴകുറ്റ മഴ വില്ലിനെ നോക്കി അതിന്റെ സൃഷ്ടാവിനെ സ്തുതിക്കു വിൻ (പ്രഭാ 43:11. ). സിനിമാ പോസ്റ്ററുകൾ, ലൈംഗിക മാസിക, ബിക്കിനി, ഇറുകിയ വസ്ത്രം ധരിച്ച യുവതി കൾ ഇങ്ങനെ പലതും വിഷയാസക്തി കണ്ണുകൾക്ക് കുളിർമ പകരുന്നതാണ്. ദൈവത്തോടെ ഇടമ്പടി ചെയ്ത കണ്ണുകൾ ഈ സാഹചര്യത്തിൽ നിന്ന് കുതറിമാറും. പൊർമോഗ്രാഫി കാണാനുള്ള നീക്കത്തെ നോ എന്നു പറയാനുള്ള ഇച്ഛാശക്തി നേടിയെടുക്കണം. രണ്ട് മൂന്ന് ആഴ്ച ഇങ്ങനെ പരിശീലിച്ചാൽ ആസക്തി സാവകാശം കുറഞ്ഞുതുടങ്ങും. നീ ഇങ്ങനെ പോയാൽ കുഴപ്പമു ണ്ടാകും എന്ന് തലച്ചോർ പറയും. വ്യക്തിയെ ചതിക്കാ നുള്ള പിശാചിന്റെ തന്ത്രം കൂടിയാണിത്. കണ്ണിന്റെ നിയ ന്ത്രണ യുദ്ധത്തിൽ ഒരു വാൾ ആയിട്ട് ഞാൻ എന്റെ കണ്ണുകളുമായി ഒരു ഉടമ്പടി ചെയ്തു എന്നത് പെട്ടെന്ന് മനസ്സിൽ പറയുക. പരിചയമായി, ഈ വചനം പഠിച്ച് മനസ്സിൽ ഉറപ്പിക്കുക. വ്യഭിചാരത്തിൽ നിന്ന് ഓടിയക ലുവിൻ...നിങ്ങൾ നിങ്ങളുടെ സ്വന്തമല്ല. നിങ്ങൾ വിലക്ക് വാങ്ങപ്പെട്ടവരാണ്. ആകയാൽ നിങ്ങളുടെ ശരീരത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവിൻ (1 കോറി 6:18–20). നമ്മോട് തന്നെ പറയുക. നിനക്ക് ആ വ്യക്തിയെ നോക്കാനോ ചിന്തിച്ചുകൊണ്ടിരിക്കുവാനോ അവകാശ മില്ല. എനിക്ക് അകാശമില്ലാത്ത വ്യക്തിയെ നോക്കാനോ ചിന്തിക്കാനോയുള്ള പരീക്ഷ പിശാചിൽ നിന്ന് ഉണ്ടാ യാൽ കർത്താവിനോട് ചേർന്നുപറയാൻ സാധിക്കണം. സാത്താനെ ദൂരെ പോകുക. മനസ്സിൽ മറ്റ് പുരുഷനെയും സ്ത്രീയെയും ലാളിച്ചുകൊണ്ട് സഹശയനം നടത്തുന്ന ഭാര്യാഭർത്താക്കന്മാരുണ്ട്. വലിയ ആത്മവഞ്ചനയാണി ത്. കടുത്ത പാപവും.

**മനസ്സിന്റെ നിയന്ത്രണം**

നിങ്ങൾ ഈ ലോകത്തിന് അനുരൂപരാകരുത്. പ്രത്യുത മനസ്സിന്റെ നവീകരണം വഴി രൂപാന്തരപ്പെടുവിൻ (റോമ (12:2). കണ്ണിനെ ശരിയായി നിയന്ത്രിച്ചു കഴിഞ്ഞാൽ , അടയിരിക്കുവാനുള്ള വിഷയം മനസ്സിന് കുറഞ്ഞിരിക്കും. കണ്ണ് കാണുന്നതിന്റെ പ്രതിബിംബം മനസ്സിൽ രജിസ്റ്റർ ചെയ്യുന്നു. അത് പല വിചിത്രഭാവനകൾക്ക് മനസ്സ് രൂപം കൊടുക്കുന്നു. ദിവാസ്വപ്നം കാണുന്നവരിൽ വികലമായ പല ഭാവനാവിലാസങ്ങൾ വന്നു നിറയുന്നു. നേരിട്ട് പരി ചയമുള്ളവരോ, അല്ലാത്തവരോ. ഉദാ. സിനിമാ നടീനട ന്മാർ, സ്പോർട്സ്താരങ്ങൾ. ഇവരെയെല്ലാം സ്വന്തം കാമാസക്തിക്ക് വിഷയങ്ങളാകാം. മനസ്സ് കണ്ണിനെക്കാൾ ആഗ്രഹമുള്ളതും ചതിക്കുന്നതുമാണ്. മെരുക്കുവാൻ പ്രയാസമുള്ള കാട്ടുകുതിരയെപ്പോലെയാണ് മനസ്സ്. കണ്ണ് കൊടുക്കുന്ന മാദക വിഷയങ്ങൾ മനസ്സിന്റെ ആഹാരമാ ണ്. കണ്ണിനെ പട്ടിണിക്കിടുമ്പോൾ, മനസ്സിനും വിഷയം കിട്ടാതെ ക്ഷീണമുണ്ടാകും. മോഹഭ്രമം ജനിപ്പിക്കുന്ന വ്യക്തികൾ(fantacy) മായകാഴ്ചകയായി മനസ്സിൽ വരാം. എന്നാൽ നാം എന്ത് കാര്യമായി വിചാരിക്കുന്നു, നാം അതായി തീരുന്നു. നമ്മുടെ കാഴ്ചപ്പാട് (attititude) അനു സരിച്ച് മനസ്സ് പ്രതികരിക്കുന്നു. നമ്മുടെ മനസ്സിന് പ്രതി കരണം നൽകുമ്പോൾ ഒരു പോലീസുകാരനെപ്പോലെ തലച്ചോറ് തമ്മിലുള്ള കാമാതുര വികാരചിന്തകൾ ബോധ മണ്ഡലത്തിൽ എത്തുന്നതിന് മുമ്പ് തടഞ്ഞ് നിർത്തും. അങ്ങനെ ചിന്താമണ്ഡലം പതുക്കെ ശുദ്ധീകരിക്കപ്പെ ട്ടുകൊണ്ടിരിക്കും. മനസ്സിന്റെ ഈ രൂപാന്തരീകരണം, നമ്മിലെ ലൈംഗിക മലിനീകരണം ഇല്ലാതാക്കും. കണ്ണിനെ നിയന്ത്രിക്കുകയും മനസ്സിനെ ശുദ്ധീകരിക്കു കയും ചെയ്താൽ, ജഡികചിന്തകൾ പ്രബലപ്പെടുകയി ല്ല. ഞാൻ ശുദ്ധനാകണം എന്ന ഉറച്ച തീരുമാനം നമ്മെ ഗ്രസിക്കണം. വിഷയലമ്പടനായ അഗസ്റ്റിനെ വലിയ വിശു ദ്ധനാക്കിത്തീർത്തത് ഈ തിരുമാനമാണ്.

## ഹൃദയവിശുദ്ധീകരണം

ഹൃദയം മറ്റെന്തിനെക്കാൾ കാപട്യമുള്ളതാണ്. ശോചനീയമാംവിധം ദുഷിച്ചതുമാണ്. കർത്താവായ ഞാൻ മനസ്സിനെ പരിശോധിക്കുകയും ഹൃദയത്തെ പരിരക്ഷിക്കുകയും ചെയ്യുന്നു(ജറെമിയ 17:10). കണ്ണിനെയും മനസ്സിനെയും നിയന്തണ വിധേയമാക്കികഴിയുമ്പോൾ, ഹൃദയത്തിലുള്ള തെറ്റായ അഭിലാഷങ്ങൾക്ക് സ്ഥാനമില്ലാതെയാകും. സത്ചിന്തകൾ ഹൃദയത്തിൽ നിറയും. നല്ലതായ സ്നേഹത്തിന്റെ വികാരമല്ലാതെ വിപരീത വികാരങ്ങൾ മഞ്ഞുപോലെ ഉരുകിപോകുന്നു. വിശുദ്ധ മദർ തെരേസ, വി. ഫ്രാൻസിസ് ആസ്സീസി മുതലായ വിശുദ്ധാത്മാക്കളുടെ ഹൃദയം നിർമ്മല സ്നേഹത്തിൽ നിറഞ്ഞ് മറ്റുള്ളവരെ കാണുകയും സ്നേഹിക്കുകയും ചെയ്തു. അവർ ആരയെും ഉപയോഗിച്ചില്ല. യേശുക്രിസ്തുവിന്റെ ജീവിതത്തിൽ സ്ത്രീകളുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നു. അവരിൽ നിന്നും ഒന്നും സ്നേഹിക്കാതെയും അഭ്യർത്ഥിക്കാതെയും അവർക്ക് മാന്യതയും മഹത്വവും നൽകി. ഒരു സ്ത്രീയിൽ നിന്നും ജനിച്ചു. ആ സ്ത്രീ കുരിശിന്റെ ചുവട്ടിലുണ്ടായിരുന്നു. പുനരുത്ഥാനത്തിന്റെ ആദ്യസന്ദേശം ഒരു സ്ത്രീ വഴി ലഭിച്ചു. തന്നെ നോക്കി കരഞ്ഞ സ്ത്രീകൾ, പാദം കഴുകിയ സ്ത്രീ (കണ്ണീർകൊണ്ട്), മാർത്താ മറിയം, സമരിയക്കാരി, കർത്താവിന്റെ കരുണ ലഭിച്ച സ്ത്രീകൾ -രക്തസ്രാവക്കാരി, വ്യഭിചാരത്തിൽ നിന്ന് പിടിക്കപ്പെട്ടവർ, മകൻ മരിച്ച വിധവാ, കൂനിപ്പോയവൾ, മരിച്ച പെൺക്കുട്ടി ഇങ്ങനെ പലർ. അവരെയെല്ലാം കർത്താവ് സ്നേഹിച്ചു. ലോകത്തിന്റെ പാപത്തിന്റെ സ്നേഹമല്ലായിരുന്നു. രൂപാന്തരത്തിന്റെ ദീപ്തമേഖലയിൽ എത്തിച്ച സ്നേഹം.

ഒരു പുതിയ ഹൃദയം നിങ്ങൾ ഞാൻ നൽകും. ഒരു പുതുചൈതന്യം നിങ്ങളിൽ ഞാൻ നിക്ഷേപിക്കും. (എസക്കി 36:26). ദൈവം തരുന്ന ഈ പുതുക്കപ്പെട്ട ഹൃദയത്തിനായി ദാഹിച്ചു പ്രാർത്ഥിക്കുക. അത് ലഭിച്ചുകഴിഞ്ഞാൽ അഞ്ചുഭർത്താക്കന്മാരെ വച്ചുമാറി, ആറാമത് ഒരാളുടെ കൂടെ ജീവിച്ച സമരിയക്കാരിയുടെ കാമാസക്തി യേശുവിന്റെ സാമീപ്യത്തിൽ ഇല്ലാതായതുപോലെ നമ്മിലും സംഭവിക്കും. അവൾക്ക് ലഭിച്ച ആത്മാഭിഷേകം, മോഹാഭിലാഷത്തിന്റെ വേര് അറുത്തുമാറ്റി. യേശുക്രിസ്തുവിനെ സ്വന്തമാക്കിയവർ വഴി പിഴച്ച അഭിലാഷങ്ങളെ ഹൃദയത്തിൽ താലോലിച്ച് വളർത്തുകയില്ല. വിമലീകരിക്കപ്പെട്ട സ്നേഹം സമർപ്പിതർക്കും സമർപ്പിതർക്കും, അവിവാഹിതർക്കും, വിവാഹിതർക്കും ഉണ്ടായിരിക്കട്ടെ. ഇല്ലെങ്കിൽ ധൂർത്തപുത്രനെപ്പോലെ പന്നികൾ തിന്നുന്ന തവിടിന്റെ ഉച്ഛിഷ്ടം തിന്നേണ്ടിവരുന്ന നിർഭാഗ്യാവസ്ഥ സംജാതമാകും. ലൈംഗികതയുടെ ചെളിക്കുഴിയിൽ ജീവിതം ഹോമിക്കേണ്ടി വരും. തെറ്റായ ലൈംഗിദകജീവിതം, ജനിതകമല്ല. ആവർത്തനം കൊണ്ട് ആർജ്ജിച്ചെടുത്ത ശീല (Habit) മാണ്.ആവർത്തനം വികാരത്തെ കുറയ്ക്കുകല്ല, കൂട്ടുകയേയുള്ളൂ.

ബ്രഹ്മചര്യം പാലിച്ച വിവാഹിതനാ ഒരാളെ ബൈബിളിൽ കാണാം. യുദ്ധം നടക്കുന്ന സമയത്ത് ദാവിദ് മട്ടുപ്പാവിൽ ഉലാത്തുന്നു. കുളിച്ചുകൊണ്ടിരിക്കുന്ന ബെത്ഷേബായെ കണ്ടു. തന്നിലെ കാമാക്തി ഉണർന്നു. അവളെ കൊട്ടാരത്തിൽ വരുത്തി ബന്ധപ്പെട്ടു. ബേത്ഷെബാ ഗർഭിണിയായി. ഇതിന്റെ ഉത്തരവാദിത്വം ഭർത്താവ് ഊറിയായിൽ കെട്ടിവയ്ക്കാൻ ശ്രമിച്ചു. യുദ്ധമുഖത്ത് നിന്ന് ഊറിയായെ വിളിച്ചുവരുത്തി കുടിപ്പിച്ചു ഉത്തമനാക്കി. ഭാര്യയുടെ അടുത്തുപോകാൻ പറഞ്ഞു. ഊറിയാ പോകാതെ കൊട്ടാരത്തിന്റെ പടിപ്പുരയിൽ കിടന്നുറങ്ങി. എന്താണ് പോകാത്തത് എന്ന് ദാവീദ് ചോദിച്ചു. ഊറിയാ പറഞ്ഞു. ഇസ്രായേലും യൂദയായും യുദ്ധരംഗത്താണ്. അങ്ങനെയെങ്കിൽ വീട്ടിൽ ചെന്ന് തിന്നുകുടിച്ച് ഭാര്യയുമായി രമിക്കുവാൻ എനിക്ക് എങ്ങനെ കഴിയും. (2 സാമു 11:11). രാജാവ് ഊറിയായെ കൊല്ലിച്ചു. തിന്മ ചെയ്യുന്നതിന്റെ പരിണിതഫലം. രാജ്യത്തിന് വേണ്ടിയോ, ദൈവീകകാര്യത്തിന് വേണ്ടിയോ സമർപ്പണം ചെയ്യുമ്പോൾ അനുവദനീയ സുഖങ്ങൾ പോലും അപ്രധാനമായിതീരുന്നു. ക്രൈസ്തവരിൽ യുവാവോ, യുവതിയോ , വിവാഹിതരയോ, സമർപ്പിതരോ തങ്ങളുടെ ശരീരവും മനസ്സും ആത്മാവും വിശുദ്ധ സജീവ ബലിയായി സമർപ്പിക്കുവാൻ വിളിക്കപ്പെട്ടവരാണ്.

# ഉപകാരസ്മരണ



**ഒരു വിശ്വാസി**



# യൗവ്വനം എത്രമോഹനം

**സിസ്റ്റർ ഹ്യുമിലീന. S.I.C**



വി. വേദപുസ്തകം വായിക്കുമ്പോൾ എന്നെ ആകർഷിക്കുന്ന ഒരു ഭാഗം ഉണ്ട്. Jesus looking upon him. He loved him, ( St.Mark . 10/21). യേശു അവനെ വാത്സല്യ പൂർവ്വം കടാക്ഷിച്ചു. ആരാണ് അവൻ ?. ഒരു സംശയം ഉന്നയിച്ചുക്കൊണ്ട് യേശുവിന്റെ അടുത്തേക്ക് കടന്നു വന്ന ഒരു യുവാവ്. അവന്റെ ചോദ്യം കേട്ട് അവന് ഉത്തരം നൽകുന്നതിന് മുൻപ് അവിടെ നടന്ന ഒരു ചെറിയ വലിയ സംഭവം എന്നെ ചിന്തിപ്പിച്ചു. വാത്സല്യ പൂർവ്വം യുവാവിനെ നോക്കുന്ന യേശു. അവരുടെ രണ്ടു പേരുടെയും മദ്ധ്യത്തിലാണ് എന്റെ നിശ്ചലമായ നിലപാട്.

കുഞ്ഞുങ്ങളെ കയ്യിലെടുക്കുകയും തോളിലേറ്റുകയും വാത്സല്ലിക്കുകയും തന്റെ അടുക്കലേക്ക് കുഞ്ഞുങ്ങളെ വിടാൻ ശിഷ്യൻമാരോടു കല്പിക്കുകയും ചെയ്ത യേശു, ജായിറോസിന്റെ മകളെ പുതുജീവൻ നൽകി ഉയർപ്പിച്ച് മാതാപിതാക്കൾക്ക് ആശ്വാസമരുളിയ യേശു, വിധവയുടെ മകനെ ശവമഞ്ചത്തിനരികെ എത്തി ഉയർപ്പിച്ച് ജനക്കൂട്ടത്തെ അമ്പരിപ്പിച്ച യേശു ശെമഓന്റെ മാളികയിൽ തന്റെ പാദം കഴുകയും തൈലം പൂശുകയും ചുംബിക്കുകയും ചെയ്ത പാപിനിയെ പ്രകീർത്തിച്ച യേശു എണ്ണിയാൽ തീരാത്ത വിധം രോഗികൾക്ക് സൗഖ്യവും പാപികൾക്ക് മോചനവും നൽകിയ യേശു ....... ഈ സംഭവങ്ങൾ നടക്കുന്ന ഒരു സ്ഥലത്തുപോലും കാണാത്ത ഒരു കാഴ്ച ........ വാത്സല്യ പൂർവ്വം യുവാവിനെ കടാക്ഷിക്കുന്ന യേശു-

പ്രിയപ്പെട്ട എന്റെ യുവജന സഹോദരങ്ങളെ ! ഒരു കാര്യം ഞാൻ തറപ്പിച്ചു പറയട്ടെ, മറ്റാരേയുംകാൾ കൂടുതലായി യേശു വാത്സല്യത്തോടെ നിങ്ങളെ സ്നേഹിക്കുന്നു. നിങ്ങളുടെ ഓരോ ചലനവും അവിടുന്ന് സൂക്ഷിച്ചു വീക്ഷിക്കുന്നു.

ബൈബിളിൽ യുവത്വത്തിന് വളരെയേറ പ്രാധാന്യം കൊടുത്തിരിക്കുന്നതായി കാണാം. ബൈബിളിൽ നമ്മൾ കാണുന്ന മിക്ക കഥാപാത്രങ്ങളും യുവത്വത്തിന്റെ അവസ്ഥയിലായിരുന്നു എന്നറിഞ്ഞിരിക്കുക. ആദാമും ഹവ്വായും കുഞ്ഞുങ്ങളായിരുന്നില്ല, വാർദ്ധ്യക്യത്തിലും ആയിരുന്നില്ല. തീർച്ചയായും യുവാവസ്ഥയിലായിരുന്നു. ജോസഫ് മന്ത്രിപദത്തിൽ എത്തുന്നത് 30-ാം വയസ്സിൽ മോശ മരുഭൂമിയിലേക്ക് ഓടുമ്പോൾ യുവാവായിരുന്നു. ദാവീദ് തന്റെ 15 -ാം വയസ്സിൽ ഗോലിയാത്തിനെ വധിക്കുന്നു.

24 -ാം വയസ്സിൽ രാജാവാകുന്നു. സോളമൻ 14 -ാം വയസ്സിൽ രാജാവാകുന്നു. ഏശയ്യാ, ജെറെമിയാ പ്രവാചകൻമാർ യൗവ്വനക്കാരായിരുന്നു. എസെക്കിയേൽ 30-ാം വയസ്സിൽ പ്രവാചകനായി.

പുതിയ നിയമത്തിലേക്കു കടന്നാൽ സ്നാപകയോഹന്നാൻ മരിക്കുമ്പോൾ 30 വയസ്സിനു താഴെയായിരുന്നു. യേശു കൊല്ലപ്പെട്ടത് 33 -ാം വയസ്സിൽ യോഹന്നാൻ ശ്ലീഹായ്ക്ക് 18 വയസ്സായിരുന്നു. ശിഷ്യൻമാരെല്ലാവരും തന്നെ 18-നും 30-നും ഇടയ്ക്ക് പ്രായക്കാരായിരുന്നു. പൗലോസ് കഴുത പുറത്തു നിന്നും വീഴുമ്പോൾ 24 വയസ്സായിരുന്നു. ധൂർത്ത പുത്രൻ ബോധം ഉണ്ടായി തിരികെ വന്ന് അപ്പന്റെ കാൽക്കൽ വീഴുമ്പോൾ അവൻ യുവാവസ്ഥയിലായിരുന്നു.

(അറിവ് : വിഞ്ജാന വയസ്സുകൾ . അലക്സാണ്ടർ ജേക്കബ് I.P.S )

യുവാവസ്ഥയിൽ നാം ബൈബിളിൽ കാണുന്ന ഈ വ്യക്തികൾ നമ്മുടെ യുവാക്കൾക്ക് മഹത്തായ സന്ദേശം നൽകുന്നു. യേശുവിനെ സമീപിച്ചവരെല്ലാം സന്തോഷത്തോടും സമാധാനത്തോടും കുടെ തിരികെ പോയി. ആ കൂട്ടത്തിൽ പല തരക്കാരും ഉണ്ടായിരുന്നു. പക്ഷേ യുവാക്കളോടുള്ള യേശുവിന്റെ പ്രത്യേക താല്പര്യം ഇവിടെ ശ്രദ്ധേയമാകുന്നു.

പ്രിയ യുവ സഹോദരങ്ങളെ, നിങ്ങളുടെ സവിശേഷതകളിലേക്ക് യേശു നിങ്ങളിൽ കണ്ട സവിശേഷതകളിലേക്ക് - ഞാൻ വിരൽ ചൂണ്ടുകയാണ്. നിങ്ങളുടെ സവിശേഷതകൾ നിങ്ങൾ തിരിച്ചറിയണം. നിങ്ങളുടെ ജീവിതത്തിലെ അതിപ്രധാന കാലഘട്ടത്തിലാണ് നിങ്ങൾ ഇപ്പോൾ ആയിരിക്കുന്നത്. ഓജസ്സും ,തേജസ്സും , ചുറുചുറുക്കും, രക്തതിളപ്പും ഉള്ള സമയം ലോകത്തിന്റെ ഏതു വെല്ലു വിളികളെയും അതി ജീവിക്കുവാൻ ഇതാ ഞാൻ എന്ന ഭാവത്തോടെ, നവീനതയ്ക്ക് വേണ്ടിയുള്ളമനസ്സൊരുക്കത്തോടെ നിങ്ങളുടെ പാദങ്ങൾ മുന്നോട്ട് വയ്ക്കേണ്ട സമയം. തിൻമയുടെ കൻമതിലുകളെ തകർത്ത് നൻമയുടെ പ്രകാശം പരത്തുക എന്നത് നിങ്ങളുടെ ലക്ഷ്യമായിരിക്കട്ടെ. നിങ്ങളുടെ സേവന മനസ്ഥിതിയും കർമ്മ ശകതിയും ആദർശധീരതയും മനസ്സിലാക്കി സഭ നിങ്ങൾക്കായി ഒരുക്കിത്തന്നിരിക്കുന്ന കർമ്മവേദിയിലൂടെ സഭഗാത്രത്തെ ബലപ്പെടുത്തുവാൻ 2-ാം വത്തിക്കാൻ സുനഹദോസി നിങ്ങളെ ഇപ്രകാരം ആഹ്വാനം ചെയ്യുന്നു. നിങ്ങളുടെ നവോന്മേഷം ലോകസേവനത്തിനായി അർപ്പിക്കുക. നിസ്വാർത്ഥപൂർവ്വം പ്രവർത്തിച്ച് നിങ്ങളുടെ മുൻതലമുറ രൂപം കൊടുത്തതിലും മെച്ചപ്പെട്ട ഒരു ലോകം കെട്ടിപ്പടുക്കുക.

യൗവ്വന കാലത്ത് നിന്റെ സ്രഷ്ടാവിനെ അറിയുക എന്ന തിരുവചനം ( സഭാപ്രസംഗി. 12/1) മുറുകെ പിടിച്ച് ജീവിതനിയമം ആക്കുക. യുവാവായ യേശു ആണ് യുവതീ യുവാക്കന്മാരുടെ മാതൃക. സിനിമാ നടനോ സിനിമാ നടിയോ അല്ല. ലോകത്തിന് ജീവിക്കുവാൻ, അത് സമ്രദ്ധി ആയി ഉണ്ടാക്കുവാൻ ലോകത്തിലേക്കു കടന്നുവന്ന യേശു നിങ്ങൾക്ക് വിളിയും വെല്ലുവിളിയും ആയിരിക്കണം. ഭാഗ്യസ്മരണാർഹനായ ജോൺ 23-ാമൻ മാർപ്പാപ്പ യുവജനങ്ങളെ അനുസ്മരിപ്പിക്കുന്നു നിങ്ങളുടെ യുവത്വം നിങ്ങളുടെ സ്വന്തമല്ല, അത് സമീഹത്തിന്റേതാണ്. സമൂഹനന്മയ്ക്കായി ഉപയോഗിക്കുക. ദൈവത്തിന്റെ ദാനമാണ് ഞാനെന്നും എന്നെപ്പോലെ മറ്റൊരാൾ ഈ ലോകത്തിൽ ഇല്ലാത്തവിധം അത്രമാത്രം പ്രത്യേകതകളോടെ സൃഷ്ടിക്കപ്പെട്ട വ്യക്തിയാണ് ഞാനെന്നും ഉള്ള തിരിച്ചറിവ് നിങ്ങൾ ഓരോരുത്തർക്കും ഉണ്ടായിരിക്കണം.

എന്റെ പ്രിയപ്പെട്ട യുവജനസുഹൃത്തുക്കളേ ! നിങ്ങൾക്ക് ഒരു വലിയ അഭിനന്ദനം തരുവാൻ ഈ സന്ദർഭം ഞാൻ ഉപയോഗിക്കട്ടെ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്കുള്ള ഈ വർഷത്തെ പതയാത്രയും 14-ാം തീയതി വൈകിട്ട് പട്ടത്തു നടന്ന മെഴുകുതിരി പ്രദക്ഷിണവും ഇത്രമാത്രം ഭക്തിനിർഭരവും ആകർഷകത്വവും ആക്കിത്തീർത്തതിൽ നിങ്ങളുടെ ഭാഗഭാഗിത്വം ഏറെ വിലപ്പെട്ടതായിരുന്നു. മുട്ടിനു വേദനയുള്ള നമ്മുടെ അഭിവന്ദ്യ ബാവാ പിതാവിന് ഒരു ശാരീരിക ക്ഷീണവും വകവയ്ക്കാതെ ഏതോ മഹത്തായ നിയോഗത്തോടെ 5 ദിവസം പദയാത്രയിൽ പങ്കെടുത്തുകൊണ്ട് കബറിടത്തിൽ എത്തിച്ചേർന്നത് ആരെയുംഅമ്പരപ്പിച്ച ഒരു കാഴ്ച തന്നെയായിരുന്നു. ഇതിന് പ്രചോതനം ആയി നിന്നുകൊണ്ട് അഭിവന്യപിതാവിന്റെ കാലുകളെ ബലപ്പെടുത്തിയതിൽ നിങ്ങൾക്ക് വലിയ പങ്കുണ്ട്. യുവജനങ്ങൾ വന്ദ്യപിതാവിന്റെ നേതൃത്വത്തിൽ അണിനിരന്ന് ചിട്ടയോടും ഭക്തിയോടും ഏകാഗ്രതയോടും പ്രാർത്ഥനാമന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട് നടന്നുനീങ്ങിയ കാഴ്ച മലങ്കരസഭയ്ക്കുതന്നെ അഭിമാനമായിരുന്നു.യുവത്തിടമ്പുകളിൽ ഇന്നു കടന്നു കൂടുന്ന വൈരുധ്യങ്ങളെപ്പറ്റിയും നിങ്ങൾ അറിഞ്ഞിരിക്കണം. നീ ദൈവ ശുശ്രൂഷയ്ക്കായി തയ്യാറാകുമ്പോൾ നിന്നെത്തന്നെ പരീക്ഷണങ്ങൾക്കും വിധേയനാക്കിക്കൊള്ളണം എന്ന് തിരുവചനം പറയുന്നതുപോലെ പിശാചിന്റെ പരീക്ഷണങ്ങൾ നിങ്ങളെ സദാ അലട്ടിക്കൊണ്ടിരിക്കും. അതിന് ചെവി കൊടുത്താൽ ജീവിത മൂല്യങ്ങൾ ഒന്നൊന്നായി നഷ്ടപ്പെട്ട് മദ്യപാനാസക്തി, ആത്മഹത്യ പ്രവണത, ജീവിതനൈരാശ്യം............ എല്ലാം ക്രമേണ ഒന്നൊന്നായി ഉടലെക്കും. നമ്മുടെ ജീവിതത്തിൽ പരിഹാരമില്ലാത്ത പ്രശ്നങ്ങൾ ഒന്നും തന്നെ ഉണ്ടാകുന്നില്ലായെന്നും ആത്മഹത്യ ഒരു പ്രശ്നത്തിനും പരിഹാരമല്ലാ എന്നും നിങ്ങൾ അറിഞ്ഞിരിക്കുക. മൂല്യങ്ങൾക്ക് മുൻതൂക്കം കൊടുത്തുക്കൊണ്ട് ലളിത ജീവിതം നയിക്കുവാൻ നിങ്ങൾ പരിശീലിക്കണം. മാധ്യമങ്ങളുടെ ഷിച്ച പരസ്യങ്ങൾക്ക് കീഴ്പ്പെടുന്നത് യുവമനസ്സുകളാണെന്നും അതുമൂലം അവർ ബലി കഴിക്കുന്നത് സ്വന്തം വ്യക്തിത്വത്തെ ആണെന്നും അറിഞ്ഞിരിക്കുക. തൻമൂലം മാനവ സമൂഹത്തിന്റെ മുമ്പിൽ ജീവസ്സുറ്റ കർമ്മ പരിപാടികൾ ആവിഷ്കരിച്ച് നടപ്പാക്കേണ്ട യുവജനങ്ങളിൽ നിന്ന് ചേതനയറ്റതും ദുർമാതൃകാപരവുമായ പ്രവർത്തനങ്ഹൽ ഉണ്ടാകുന്നു. തെറ്റും, ശരിയും, നന്മയും, തിന്മയും, സത്യവും, അസത്യവും തിരിച്ചറിയാൻ കഴിവില്ലാതെ നമ്മുടെ ഇളം തലമുറ ഇന്ന് അപഥ സഞ്ചാരം ചെയ്യുന്നതിനിടയാകുന്നു. പണത്തിന് മുൻതൂക്കം കൊടുത്ത്ക്കൊണ്ട് ഭൗതിക നേട്ടത്തിന്റെ വെളിച്ചത്തിൽ ഇന്ന് മനുഷ്യ ജീവിതം വിലയിരുത്തുന്നു. ജീവിതം ഇല്ലാത്ത പണം എന്തിന് ? എന്ന് നമ്മോടു തന്നെ ചോദിക്കാം. മനുഷ്യത്വമുള്ള ഒരു മനസ്സ് കാത്തുസൂക്ഷിക്കുന്നതാണ്. സമ്പന്നത എന്ന സത്യം ഗ്രഹിക്കുവാൻ എന്റെ സഹോദരങ്ങളായി നിങ്ങളെ ഓരോരുത്തരെയും ആഹ്വാനം ചെയ്തുക്കൊണ്ട് നിർത്തട്ടെ.

## ഉപകാരസ്മരണ



**ബനഡിക്ട് മാർ ഗ്രിഗോറിയോസ്**
പിതാവിന്റെ മദ്ധ്യസ്ഥതയാൽ ഉദ്ദിഷ്ടകാര്യം സാധിച്ചതിന് ഉപകാരസ്മരണ

## ഉപകാരസ്മരണ



വിവാഹം കഴിഞ്ഞ് നാല് വർഷത്തിന് ശേഷം എന്റെ മകൾ സ്വപ്നക്ക്
**ബനഡിക്ട് മാർ ഗ്രിഗോറിയോസ്**
പിതാവിന്റെ മദ്ധ്യസ്ഥതയാൽ ഒരു കുഞ്ഞ് ജനിച്ചതിന് ഉപകാരസ്മരണ

**സേവ്യർ ചിറത്തലയ്ക്കൽ**
കറ്റാനം

## ഉപകാരസ്മരണ



**ജോൺ പോൾ രണ്ടാമൻ മാർപാപ്പാ**
ഒരു വിശ്വാസി



# മലങ്കര സുറിയാനി കത്തോലിക്കാ സഭ
# പാറശ്ശാല രൂപത





## രൂപത ഉദ്ഘാടനവും
## അഭിവന്ദ്യ ഡോ. തോമസ് മാർ യൗസേബിയോസ്
### മെത്രാപ്പോലീത്തായുടെ
## സ്ഥാനാരോഹണവും

2017 സെപ്റ്റംബർ 23, 2 pm
മാർ ഈവാനിയോസ് നഗർ
(നസ്രത്ത് ഹോം സ്കൂൾ, ബാലരാമപുരം)

ഏവർക്കും സ്വാഗതം

# മലങ്കര സുറിയാനി കത്തോലിക്കാസഭ



87-ാം

# പുനരൈക്യ വാർഷികവും സഭാസംഗമവും

"ഐക്യത്തിന്റെ സാക്ഷികളും വിശുദ്ധരുടെ സഹപൗരരും"







## 2017 സെപ്റ്റംബർ 19,20,21
## മാർ ഈവാനിയോസ് നഗർ, അടൂർ

**അന്ത്യോഖ്യായിലെ സുറിയാനി കത്തോലിക്കാ പാത്രിയാർക്കിസ് അഭിവന്ദ്യ ഇഗ്നാത്തിയോസ് യൂസഫ് യൗനാൻ ബാവാ തിരുമേനിയും, ഇന്ത്യയിലെ വത്തിക്കാൻ സ്ഥാനപതി അഭിവന്ദ്യ ആർച്ചുബിഷപ്പ് ജാംബത്തിസ്ത ദിക്വാത്രോ തിരുമേനിയും പങ്കെടുക്കുന്നു.**





**ആതിഥേയത്വം**

## തിരുവനന്തപുരം മേജർ അതിരൂപത

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-8-2017 Posting Date 29-8-2017

Christavakahalam Monthly SEPTEMBER 2017
Annual Subscription Rs. 150/-
Single Copy Rs. 15/-

# മലങ്കര സുറിയാനി കത്തോലിക്കാ സഭ





വന്ദ്യ ഗീവർഗ്ഗീസ് റമ്പാന്റെയും (പുത്തൂർ രൂപതാദ്ധ്യക്ഷൻ)

വന്ദ്യ യൂഹാനോൻ റമ്പാന്റെയും (കൂരിയ മെത്രാൻ)

# മെത്രാഭിഷേകം

2017 സെപ്റ്റംബർ 21

മാർ ഈവാനിയോസ് നഗർ

(ഗ്രീൻ വാലി കൺവൻഷൻ സെന്റർ)

അടൂർ





ഏവർക്കും സ്വാഗതം

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com